# കൊച്ചി തിരുവിതാംകൂർ

# മഹായിടവകയുടെ

# ൧൯൩൦-ലേക്കുള്ള

# റിപ്പോർട്ട്

# കൊച്ചിതിരുവിതാംകൂർ മഹായിടവകയുടെ ൧൯൩൦-ലേക്കുള്ള റിപ്പോർട്ട്

൧൯൩൦-മാണ്ട ലോകം ഒട്ടുക്കുള്ള ആംഗ്ലേയസമൂഹത്തിനും ഇണ്ട്യയിലുള്ള ആംഗ്ലേയസഭയ്ക്കും വിശിഷ്യ തിരുവിതാംകൂർ മഹായിടവകയ്ക്കും സർവ്വപ്രധാനമായ ഒരു ആണ്ടായിരുന്നു. ബിഷോപ്പന്മാരുടെ സുനഹദോസായ ലാംബെത് മഹായോഗം ജൂലായിമാസത്തിൽ കൂടി. ആ യോഗത്തിലെ ആലോചനാവിഷയങ്ങളിൽ രണ്ടെണ്ണം—തെന്നിണ്ട്യയിലുള്ള എപ്പിസ്കോപ്പാഭരണരഹിതകളായ ചില സഭകളുമായി യോജിക്കുന്നതിനെക്കുറിച്ചുള്ള പദ്ധതിയും, പൂർവ്വസഭകളുമായി അന്യോന്യസംസർഗ്ഗം സ്ഥാപിക്കുന്നതിനെക്കുറിച്ചുള്ള ആലോചനകളും—തിരുവിതാംകൂറിലുള്ള ക്രൈസ്തവർക്കു പ്രത്യേക താല്പര്യമുള്ളവയാണ്.

൧൯൩൦ മാർച്ച് മാസം ൧-ാംനു ഇണ്ട്യാസഭാആക്റ്റും സഭാഭരണപദ്ധതിയും നടപ്പിൽവന്നു. തന്മൂലം ഇണ്ട്യയിലുള്ള ആംഗ്ലേയസഭ, ബ്രിട്ടീഷ് പാർലിയമെന്റിന്റെയും ഇംഗ്ലണ്ടിലെ സഭയുടെയും ഭരണത്തിൽനിന്നു വിമുക്തയായി. ആംഗ്ലേയസഭയുടെ ഒരു സ്വതന്ത്രശാഖ എന്നുള്ള നിലയിൽ അതിനു രാഷ്ട്രീയവും സഭാസംബന്ധവുമായ പരിപൂർണ്ണസ്വരാജ്യം ലഭിച്ചിരിക്കുന്നു. മേലാൽ ഈ മഹായിടവകയിലേക്കു നിയമിക്കപ്പെടുന്ന ബിഷോപ്പന്മാരെ യെരുശലേം ആക്റ്റുപ്രകാരം തിരഞ്ഞെടുത്തു ഇംഗ്ലണ്ടിൽവെച്ചു വാഴിച്ചിട്ടു ആവശ്യമില്ല. മഹായിടവകയിൽ തിരഞ്ഞെടുക്കപ്പെട്ടു, ഇണ്ട്യയിൽതന്നേ വാഴിക്കപ്പെടാവുന്നതാണ്. അപ്രകാരം പട്ടക്കാരും ജനങ്ങളും ഇംഗ്ലണ്ടിലെ സഭയ്ക്കുവേണ്ടി നിർമ്മിക്കപ്പെട്ടിട്ടുള്ള ഉപദേശങ്ങൾക്കും ആരാധനക്രമത്തിനും സമ്മതിക്കേണ്ട ആവശ്യവുമില്ല. ഇണ്ട്യാസഭവക ഭരണക്രമത്തിൽ ചേർത്തിട്ടുള്ളവയ്ക്കു സമ്മതിച്ചാൽ മതി.

൧൯൩൦ ഫെബ്രുവരിമാസം ൨൫-ാംനു മഹായിടവക ജൂബിലി ആഘോഷിക്കപ്പെട്ടു. അമ്പതു വർഷത്തിനുമുമ്പു ആ തിയ്യതിയിലാണ് ഈ മഹായിടവകയുടെ ഒന്നാമത്തെ ബിഷോപ്പായ സ്പീച്ച്ലി ബിഷോപ്പിനെ കോട്ടയം ഭദ്രാസനപ്പള്ളിയിൽ സിംഹാസനാരൂഢനാക്കിയതു്. ൧൮൮൦ വരെ കൊച്ചിതിരുവിതാംകൂറിലുള്ള സഭാംഗങ്ങൾ മദ്രാസുമഹായിടവകയുടെ ഭരണത്തിൽ ഉൾപ്പെട്ടിരുന്നു. ജൂബിലിആഘോഷം അത്യന്തം ഉത്സാഹത്തോടെ കൊണ്ടാടി. ലിവർപൂൾ ഒരു മഹായിടവകയായി രൂപീകരിക്കപ്പെട്ടതിന്റെ ജൂബിലി ഈ ആണ്ടിൽതന്നേ ആയിരുന്നു. ആ മഹായിടവക സോദരഭാവേന ഒരു സ്നേഹസന്ദേശം നമ്മുടെ മഹായിടവകയ്ക്കു അയച്ചിരുന്നു. ഈ കഴിഞ്ഞ അമ്പതു വർഷകാലത്തിൽ നമുക്കു ലഭിച്ച അനുഗ്രഹങ്ങളെ അനുസ്മരിച്ചു ഒരു സ്തോത്രകാഴ്ച എടുക്കണം എന്നുള്ള തീരുമാനം അനുസരിച്ചു ൫൦൦൦-ൽപരം രൂപ പിരിഞ്ഞുകിട്ടി. ഈ സംഖ്യ സ്തോത്രശുശ്രൂഷസമയത്തു ദൈവമുമ്പാകെ സമർപ്പിക്കപ്പെട്ടു. ഈ സംഖ്യ, ഉന്നതവിദ്യാഭ്യാസത്തിനു യോഗ്യരായി കാണപ്പെടുന്ന അഗതികളുടെ കുട്ടികൾക്കു നിവേതനം നല്കുന്നതിനുവേണ്ടി ഒരു

നിക്ഷേപമുതലായി വട്ടിക്കിട്ടിരിക്കുന്നു. മഹായിടവകയിലുള്ള സ്ത്രീകൾ തനിച്ചു ഒരു പണപ്പിരിവു എടുത്തു. അതു ൨൦൯൦ രൂപ ഉണ്ടായിരുന്നു. ഈ സംഖ്യ ബെഥേൽ കൊമ്മ്യൂനിററിസ്കൂളിനോടു ചേർത്തു ഒരു കെട്ടിടം ഉണ്ടാക്കുന്നതിനു ഉപയോഗപ്പെടുത്തുന്നതാണ്. അനേകം നൂററാണ്ടുകളായി ഇവിടെ സ്ഥിതിചെയ്യുന്ന സുറിയാനിസഭകളുടെ മദ്ധ്യേ നമ്മുടെ മഹായിടവകയുടെ നില ക്രമംകെട്ടതാണെന്നു ചിലക്കു തോന്നിക്കാണും. അതുകൊണ്ടു അതിൻെറ സ്ഥാപനകാലത്തു ചിലക്കെല്ലാം ആശങ്ക ഉണ്ടായതിൽ ആശ്ചര്യപ്പെടാനില്ല. ഇരുപക്ഷക്കാരും പ്രദശിപ്പിച്ച നല്ലമനസ്സും യഥാർത്ഥമായ വ്യത്യാസവും യാതൊരുതരത്തിലുമുള്ള ഉരസലിനൊ പിടിച്ചുപിണക്കത്തിനൊ ഇതുവരെയും ഹേതുവായിട്ടില്ല. ആകയാൽ അമ്പതു വഷത്തെ അനുഭവംകൊണ്ടു പ്രാരംഭകാലത്തുണ്ടായിരുന്ന ഭയം അടിസ്ഥാനരഹിതമായിരുന്നു എന്നു വെളിപ്പെട്ടു. ഈ ഏപ്പാടു താല്ക്കാലികവും വിസ്തീർണ്ണമായ ഒരു ഐക്യത്തിലേക്കുള്ള ഒരുക്കമായിട്ടും മാത്രമേ വിചാരിപ്പാൻ പാടുള്ളു. മഹായിടവകയുടെ ചരിത്രത്തിൽ ഇനിയത്തെ ജോലി ഇതുതന്നേ ആണ്.

മഹായിടവകകൌൻസിൽ ഡിസംബർമാസത്തിൽ കൂടി. കാര്യനടപടി രസശൂന്യമായിരുന്നു. മഹായിടവകയുടെ വിവിധജോലികൾ നിർവ്വഹിക്കുന്നതിനു സ്റ്റാണ്ടിംഗ്കമ്മററിയും ബോർഡുകളും ഉള്ളതുകൊണ്ടു മഹായിടവകകൌൻസിൽ ഒരു റിക്കാർട്ടുചെയ്യുന്ന സ്ഥാപനമായിട്ടാണ് കണ്ടുവരുന്നതു്. അംഗങ്ങളിൽ ആരുംതന്നേ ആലോചനാവിഷയങ്ങൾ ഏറെ ഒന്നും അയച്ചിരുന്നില്ല. വിവാഹത്തിനുള്ള സ്ത്രീധനത്തിന്മേൽ നിർബന്ധമായി പള്ളിക്കു കൊടുത്തുവരുന്ന പസാരം നിർത്തേണ്ട വിഷയത്തെക്കുറിച്ചു മാത്രമേ ഉഗ്രമായ വാദപ്രതിവാദം നടന്നുള്ളു. ഇങ്ങനെ ഒരു പരിഷ്കാരം ആവശ്യമാണെന്നു നിർബന്ധിക്കപ്പെട്ടിട്ടുണ്ടെങ്കിലും അതിനു അനുകൂല്യമായി സഭയുടെ മൊത്തമായ അഭിപ്രായം പ്രകാശപ്പെട്ടിട്ടില്ല.

ആംഗ്ലേയസഭയുടെ ഒന്നാമത്തെ ഡിയാക്കോനായി പട്ടമേററ ആളിൻെറ ഒരു പുത്രനായ മിസ്റ്റർ ജോൺചാണ്ടി ഫെബ്രുവരിമാസം ൨൭-ാംനു ഒരുവിധം പ്രായപൂർത്തിപ്രാപിച്ചു നിര്യാതനായി. അദ്ദേഹത്തിൻെറ വേർപാടു മഹായിടവകയ്ക്കു അപരിഹാര്യമായ ഒരു നഷ്ടമാണ്. അദ്ദേഹം ദീർഘകാലം കോട്ടയത്തുള്ള അച്ചടിശാലയുടെ സൂപ്രണ്ടായിരുന്നു വളരെ പ്രാപ്തിയോടെ അതിനെ അഭിവൃദ്ധിപ്പെടുത്തുകയും, തിരുവിതാംകൂർ ക്രൈസ്തവസഭാചരിത്രം എത്രയും ഉല്ക്കണ്ഠയോടുകൂടി പഠിച്ചു വശമാക്കുകയും, മഹായിടവക കൌൻസിലിൻെറയും അതിൻെറ കമ്മററികളുടെയും അംഗമായിരുന്നു സഭയുടെ നന്മയെസംബന്ധിച്ചുള്ള സകല കാര്യങ്ങളിലും എത്രയും തീക്ഷ്ണതയോടും ഉത്സാഹത്തോടുംകൂടി മഹായിടവകയ്ക്കു വിലയേറിയ ശുശ്രൂഷ ചെയ്തിട്ടുണ്ട്.

## എ. ഇടവകവേല

### 1. പട്ടക്കാർ, ഇടവകഉപദേശിമാർ, ഉപദേശിമാർ

| പട്ടക്കാർ | ആകെ |
|---|---|
| നാട്ടുകാർ | 54 |
| യൂറോപ്യന്മാർ | 6 |
| ആകെ | 60 |

| | ആംഗ്ലേയക്കാർ | ആംഗ്ലേയക്കാർ അല്ലാത്തവർ | പരിശീലനം സിദ്ധിച്ചവർ | പരിശീലനം സിദ്ധിക്കാത്തവർ |
|---|---|---|---|---|
| ഇടവക കാൎയ്യംവിചാരിക്കുന്ന ഉപദേശിമാർ | 4 | ... | 4 | ... |
| ഉപയിടവക കാൎയ്യം നോക്കുന്നവർ | 6 | ... | 6 | ... |
| സഭാകാൎയ്യം നോക്കുന്നവർ (സഹായികൾഉൾപ്പെടെ) | 15 | ... | 15 | ... |
| സഭാകാൎയ്യം നോക്കുന്നവർ | 283 | 5 | 172 | 116 |
| | 308 | 5 | 197 | 116 |

| | |
|---|---|
| പട്ടക്കാർ ആകെ | 60 |
| ഉപദേശിമാർ ആകെ | 25 |
| ആശാൻഉപദേശിമാർ ആകെ | 288 |

ബിഷോപ്പുതിരുമനസ്സുകൊണ്ടു എട്ടു മാസക്കാലത്തോളം മഹായിടവക വിട്ടു പോയിരുന്നു. തിരുമനസ്സുകൊണ്ടു ഇവിടെ ഇല്ലാതിരുന്ന കാലം ആൎച്ച്ഡിക്കൻ ബെഞ്ചമിനച്ചൻ ബിഷോപ്പുകമ്മിസറി ആയിരുന്നു കാൎയ്യം നടത്തുകയും പല സഭകളെ സന്ദൎശിക്കയും ചെയ്തു.

അമ്പതു വൎഷക്കാലത്തോളം വിശ്വസ്തതയോടുകൂടി വേല ചെയ്തതിന്റെശേഷം റവ. ടി. കെ. യോസേഫച്ചൻ എപ്രിൽ ൧-ാംനു മുതൽ ഊൎജ്ജിതമായ ജോലിയിൽനിന്നു വിരമിച്ചു. അനേകം വൎഷക്കാലം അദ്ദേഹം മഹായിടവക മിഷ്യനർ ആയിരുന്നു ഫലകരമായ ജോലി ചെയ്തിട്ടുണ്ടു്. തന്റെ ക്രിസ്തീയദൃഷ്ടാന്തവും തീക്ഷ്ണതയേറിയ പ്രസംഗവുംമൂലം അനേകൎക്കു സഹായിയായി ഭവിച്ചിട്ടുണ്ടു്. ഈ സമയത്തോടു അടുത്തുതന്നെ ൧൯൨൭ നവംബർമുതൽ മൂന്നാർ, കൊച്ചി ചാപ്ലേനായിരുന്നു ജോലി ചെയ്തുകൊണ്ടുവന്ന റവ. ജെ. എച്ച്. പ്രസ്റ്റൺ ജോലി ഒഴിഞ്ഞു ഇംഗ്ലണ്ടിലേക്കു തിരിച്ചുപോയി. തിരുവനന്തപുരം, കൊച്ചി ചാപ്ലേനായിരുന്ന റവ. ഷാക്കിൽസായ്പിനെ അദ്ദേഹത്തിന്റെ സ്ഥാനത്തു നിയമിച്ചു. മദ്രാസു മഹായിടവകയിൽനിന്നു റവ. വി. എ. സ്റ്റുവാർട്ടിനെ തിരുവനന്തപുരത്തേക്കു നിയമിച്ചു. എൻജിനിയർഡിപ്പാർട്ടുമെന്റിൽ പ്രഖ്യാതനായിരുന്ന റാവുബഹദൂർ ജോൺകുര്യൻ ജോലി വിട്ടശേഷം പട്ടത്വം സ്വീകരിച്ചതുമൂലം പട്ടക്കാരുടെ കൂട്ടത്തിൽ ഗണനീയനായ ഒരാളെക്കൂടെ കിട്ടി എന്നുള്ളതു സന്തോഷാവഹമാണു്. അദ്ദേഹം ജോലി രാജിവെച്ചതിന്റെശേഷം, സാധുക്കളായ ക്രിസ്ത്യാനികളുടെ ഇടയിൽ ശമ്പളംകൂടാതെ വേലചെയ്യുന്നതിനു പട്ടത്വം സ്വീകരിച്ചുകൊള്ളാം എന്നു സമ്മതിച്ചു. മിസ്റ്റർ ജോൺകുര്യൻ വളരെ മുമ്പുതന്നെ വൈദികശാസ്ത്രപാരായണനായിരുന്നതുകൊണ്ടു, നിർബന്ധിതമായിരുന്ന പരീക്ഷ അനായാസേന ജയിച്ചു. മാൎച്ച് ൯-ാംനു ഡിയാക്കോൻപട്ടം കൊടുത്തു. അടിത്തൂൺപറ്റിയ ഒരു ഗവൎമ്മെന്റുദ്യോഗസ്ഥൻ പട്ടമേററതും ശമ്പളംകൂടാതെ വേലചെയ്യാൻ ഒരു പട്ടക്കാരൻ ഉണ്ടായതും നമ്മുടെ മഹായിടവകയുടെ ചരിത്രത്തിൽ ആദ്യമായിട്ടാണു്. റവ. എൽ. ഡബ്ളിയു. ഫ്ലപ്പർ, റവ. ടി. ജി. സ്റ്റുവാർട്ടുസ്മിത്ത് എന്ന രണ്ടു പുതിയ മിഷ്യനറിപട്ടക്കാരെ

മഹായിടവകയിൽ നിയമിച്ചു. മിസ്റ്റർ ഗ്രേപ്പർ ഇൻഡ്യ—’വന്ന വരെ കുറെക്കാലം ആലുവാ യൂനിയൻ ക്രിസ്ത്യൻകോളേജിലെ അദ്ധ്യാപകസംഘത്തിൽ ചേൎന്നു ജോലി ചെയ്തിട്ടുള്ള ആളാണ്. അദ്ദേഹം അവിടെ താമസിക്കുമ്പോൾ ഈ രാജ്യങ്ങളിലുള്ള സാധുവൎഗ്ഗക്കാരുടെ ഉന്നമനപദ്ധതിയിൽ താല്പൎയ്യം പ്രദൎശിപ്പിക്കയും ആലുവാ ക്രൈസ്തവസെററിൽമെൻറ് സ്ഥാപിക്കുന്നതിനു സഹായം നല്കുകയും ചെയ്തിട്ടുണ്ടു്. ഇംഗ്ലണ്ടിൽവെച്ചു അദ്ദേഹം സി. എം. എസ്സിൻെറ കീഴിൽ വേലചെയ്യാമെന്നു സമ്മതിച്ചു. മഹായിടവക ഒട്ടുക്കുള്ള സാധുവൎഗ്ഗക്കാരുടെ ഉന്നമനത്തെസംബന്ധിച്ചും അതുപോലെയുള്ള മററു ജോലികൾക്കുമായി അദ്ദേഹത്തെ പ്രത്യേകം നിയമിച്ചു അയച്ചിട്ടുള്ളതാണ്. മിസ്റ്റർ സ്റ്റൂവാർട്ടുസ്മിത്ത് കേംബ്രിഡ്ജിലുള്ള റിഡ്ലിഹോൾ എന്ന പാഠശാലയിലെ അദ്ധ്യാപകസംഘത്തിൽ ഉൾപ്പെട്ടിരുന്ന ആളാണ്. അദ്ദേഹം സി. എം. എസ്സിൻെറ കീഴിൽ ജോലി ചെയ്തുകൊള്ളാമെന്നു സമ്മതിച്ചുകൊണ്ടു കോട്ടയം പടിഞ്ഞാറെസിമ്മനാരിയിൽ ഒരു അദ്ധ്യാപകനായി നിയമിക്കപ്പെട്ടു.

തായിയിടവകയിലുള്ള ജോലിക്കൂടുതൽകൊണ്ടു ഉപസഭകളെ ക്രമമായി സന്ദൎശിക്കുന്നതിനും ദൂരസ്ഥിതങ്ങളായ ഗ്രാമ്യസ്ക്കൂളുകളെ വേണ്ടപോലെ പരിശോധിക്കുന്നതിനും പട്ടക്കാൎക്കു ആവശ്യം വേണ്ട സൌകൎയ്യം ഇല്ലാതാണിരിക്കുന്നതു്. ഇങ്ങനെയുള്ള സന്ദൎശനങ്ങളും മേൽനോട്ടവും ക്രമമായി നടന്നിരുന്നെങ്കിൽ കുറെക്കൂടെ ഫലകരമായിരുന്നേനെ. അവിടവിടെയുള്ള പട്ടക്കാരുടെ കൂട്ടായ്മയോഗങ്ങൾ വളരെ മന്ദഗതിയിൽ മാത്രമേ ഈ ആണ്ടിലും നടന്നിട്ടുള്ളൂ.

വവ്വ്യ സഭകൾ, ഗ്രാമ്യസ്ക്കൂളുകളിൽ പഠിപ്പിക്കുന്നതു പ്രധാന ജോലിയായി സ്വീകരിച്ചിരിക്കുന്ന അദ്ധ്യാപകന്മാരുടെ മേൽനോട്ടത്തിലാണ് ഇരിക്കുന്നതു എന്നും അവരിൽ ഏറെ പേർ പ്രസംഗിക്കുന്നതിനൊ ഇടവകജോലി നോക്കുന്നതിനൊ യാതൊരുവക പ്രത്യേക പരിശീലനവും സിദ്ധിച്ചിട്ടില്ലാത്തവരാണെന്നും ചിന്തിക്കുമ്പോൾ പട്ടക്കാരുടെ മേൽനോട്ടം എത്രയും അത്യന്താപേക്ഷിതമാണെന്നു കാണാവുന്നതാണ്. എസ്. പി. സി. കെ. സംഘവും തനതുസ്നേഹിതന്മാരും അയച്ചുതരുന്ന നിവേദനസഹായത്താൽ, പ്രത്യേകപരിശീലനം സിദ്ധിക്കാത്ത ഇവരുടെ കൂട്ടത്തിൽനിന്നു ചില വേലക്കാരെ വിളിച്ചുവരുത്തി ഒരു വൎഷക്കാലം സി. എൻ. പാഠശാലയിൽ മതപരമായ പരിശീലനം നല്കുന്നുണ്ടു്. എന്നാൽ ആവശ്യത്തിനു മതിയാകുംവണ്ണം പരിശീലനം ലഭിച്ചിട്ടുള്ള ഉപദേശിമാരെ കിട്ടുന്നതിനു ഇനിയും അനേകം വൎഷം കാത്തിരിക്കേണ്ടതാണ്. എന്നാൽ ഈ ന്യൂനതയെ അല്പമായിട്ടെങ്കിലും പരിഹരിക്കണം എന്നുള്ള ഉദ്ദേശ്യത്തോടുകൂടി സി. എൻ. ഐ. അദ്ധ്യക്ഷൻ ആണ്ടുതോറും പരിശീലനം സിദ്ധിക്കാത്ത ഉപദേശിമാൎക്കായി അനദ്ധ്യായനകാലത്തു ഒരു സമ്മർക്ലാസ്സു നടത്തിവരുന്നുണ്ടു്. നിൎഭാഗ്യവശാൽ ഈ ആണ്ടിൽ ഈ ക്ലാസ്സു നടത്തുവാൻ സാധിച്ചില്ല. ഉപദേശിമാൎക്കായിട്ടുള്ള യോഗം ഈ ആണ്ടിലും സെപ്റ്റംബർമാസത്തിൽ നടത്തപ്പെട്ടു. രാവിലെതോറുമുള്ള പ്രസംഗങ്ങൾ റവ. ബി. ജി. ക്രൌളിസായ്പും വൈകിട്ടത്തെ പ്രസംഗം അബ്രഹാംമത്തോമ്മമെത്രാപ്പോലീത്തതിരുമേനിയും നടത്തി. മുന്നൂറിൽപരം വേലക്കാർ ഹാജരുണ്ടായിരുന്നു. ഈ ആണ്ടത്തെ യോഗങ്ങൾ അസാധാരണ രസാവഹങ്ങളും ഉത്സാഹജനകങ്ങളും ആയിരുന്നു. ഓരോ ഞായറാഴ്ചയ്ക്കും വേണ്ട പ്രസംഗകുറിപ്പുകൾ ജ്ഞാനനിക്ഷേപംമാസികയിൽ പ്രസിദ്ധപ്പെടുത്തുന്നുണ്ടു്. എന്നാൽ തങ്ങളുടെ കീഴിലുള്ള വേലക്കാർ അവയെ ശരിയായി ഉപയോഗപ്പെടുത്തുന്നതിലേക്കു പട്ടക്കാർ അധികം ശ്രമിക്കേണ്ടതാണ്. മഹായിടവകയിലുള്ള ഗ്രാമ്യസഭകളിൽ വചനശുശ്രൂഷ ചെയ്യുന്നവരുടെ അറിവുകേടുമൂലം അത്യാവശ്യമായിരിക്കുന്ന ആത്മി

യബോധനത്തിനുള്ള അവസരങ്ങൾ നഷ്ടപ്പെട്ടുപോകുന്നു എന്നും തന്മൂലം സഭാംഗങ്ങൾക്കു വലുതായ കെട്ടമതി നേരിടുന്നു എന്നും ശങ്കിക്കേണ്ടിയിരിക്കുന്നു.

## സഭാജീവിതം

പുതിയ ഭരണഘടനപ്രകാരം ജോലി തുടങ്ങിട്ടു ഇതു മൂന്നാം കൊല്ലമാണ്. മഹാഇടവകയോഗം ഡിസംബർമാസം ൨൩-ാംനു- കൂടി, അന്നത്തെ നിശ്ചയങ്ങളിൽ ഒന്നു ഭരണഘടന പ്രവൎത്തനത്തിൽ എത്രകണ്ടു സാദ്ധ്യകരമായിരിക്കുന്നു എന്നും ഇനി അതിൽ വരുത്തേണ്ട മാററങ്ങൾ എന്തെല്ലാം എന്നും കണ്ടുപിടിക്കുന്നതിനു സ്റ്റാണ്ടിംഗ് കമ്മററിയോടു ആവശ്യപ്പെടണം എന്നുള്ളതായിരുന്നു. മഹാഇടവകയോഗത്തിൽ ധാരാളം അംഗങ്ങൾ ഹാജരുണ്ടായിരുന്നു. റിപ്പോൎട്ടുകളെക്കുറിച്ചു വാദപ്രതിവാദം നടത്തുന്നതിനും ജോലിനിൎവ്വഹണത്തിനുമായി ഒരു ദിവസം മുഴുവൻ ചെലവിട്ടു. പ്രസ്തുത ആണ്ടിൽ സ്റ്റാണ്ടിംഗ് കമ്മററി നാലു പ്രാവശ്യവും ഓരോ ബോർഡും മുമ്മൂന്നു പ്രാവശ്യവും കൂടിട്ടുണ്ട്.

ഒമ്പതു കൌൺസിലുകളിൽ ഓരോന്നും പ്രസ്തുത ആണ്ടിൽ മൂന്നു പ്രാവശ്യം കൂടി. പലേ ഇടവകകളുടെയും സ്ക്കൂളുകളുടെയും ആവശ്യങ്ങൾ, അടങ്കൽ കണക്കുകൾ, അൎദ്ധവാൎഷികക്കണക്കുകൾ, വാൎഷികക്കണക്കുകൾ, കേട്ടുപോക്കു, കെട്ടിമേച്ചിൽ മുതലായവെക്കുള്ള സംഖ്യകൾ വിതിക്കുക, തങ്ങളുടെ ആലോചനസ്സും അഭിപ്രായത്തിനുമായി സ്റ്റാണ്ടിംഗ് കമ്മററിയും ബോർഡുകളും അയച്ചിട്ടുള്ള സംഗതികളെക്കുറിച്ചുള്ള നിരൂപണം ഇവ ആയിരുന്നു കൌൺസിലുകൾ നിൎവ്വഹിച്ച പ്രധാന ജോലികൾ. കൌൺസിൽയോഗങ്ങളിൽ അംഗങ്ങൾ തൃപ്തികരമായി ഹാജരുണ്ടായിരുന്നു.

പ്രസ്തുത ആണ്ടിൽ അയിരൂർ, പെരുമ്പട്ടി, റാന്നി ഇടവകകൾ, ഓരോ ഇടവകയ്ക്കും ഏഴേഴു ഉപസഭകളോടുകൂടി അയിരൂർ, റാന്നി, കറിക്കാട്ടൂർ എന്നി സ്ഥലങ്ങളെ ഇടവക മദ്ധ്യസ്ഥാനങ്ങളാക്കി പുനരായി രൂപീകരിച്ചു. കൂത്താട്ടുകുളം ഇടവകയെ കൂത്താട്ടുകുളം, പിറവം ഇടവകകളായി ഭാഗിച്ചു. മൂവാററുപുഴ, ആലുവാ ഇടവകകളെ ആലുവാ പ്രധാന സ്ഥലമാക്കിക്കൊണ്ട് ഒരു പട്ടക്കാരന്റെ അധീനതയിൽ ആക്കി. എറണാകുളം, കൊച്ചി ഇടവകകളുടെ കാൎയ്യം ഒരു പട്ടക്കാരൻ നോക്കത്തക്കവണ്ണം ക്രമപ്പെടുത്തി.

മഹാഇടവകജോലി സംബന്ധിച്ച സാധാരണ പ്രസിദ്ധിപ്പെടുത്താറുള്ള വിവരപ്പട്ടിക താഴെ ചേൎക്കുന്നു :—

| | ൧൰൨൰. | ൧൰൩൦. |
|---|---|---|
| വേലസ്ഥലങ്ങൾ | 348 | 352 |
| പള്ളികൾ | 111 | 111 |
| പ്രാൎത്ഥനാലയങ്ങളും സ്ക്കൂൾകെട്ടിടങ്ങളും | 244 | 244 |
| പ്രവൎത്ത കന്മാൎക്കുള്ള വീടുകൾ | 276 | 277 |
| സ്നാനം ഏററ പുരുഷന്മാർ | 20,026 | 20,403 |
| ,, സ്ത്രീകൾ | 20,120 | 20,301 |
| ,, കുട്ടികൾ | 36,414 | 35,621 |
| ആകെ | 76,560 | 76,325 |

| | ൧൯൨൯. | ൧൯൩൦. |
|---|---|---|
| സ്ഥാനാർത്ഥികൾ | 1,646 | 1,746 |
| തിരുവത്താഴഭോജനക്കാർ. പുരുഷന്മാർ | 14,403 | 14,110 |
| ,, സ്ത്രീകൾ | 14,041 | 13,515 |
| ആകെ | 28.444 | 27,625 |
| കുടുംബങ്ങൾ | 16,069 | 16,625 |
| സ്നാനങ്ങൾ പുരുഷന്മാരുടെ | 333 | 311 |
| ,, സ്ത്രീകളുടെ | 359 | 344 |
| ,, കുട്ടികളുടെ | 3,245 | 2,972 |
| ആകെ | 3,937 | 3,627 |
| വിവാഹങ്ങൾ | 1,025 | 1,005 |
| മരണങ്ങൾ | 1,234 | 1,416 |
| സ്ഥിരീകരിക്കപ്പെട്ട ആൺ | 628 | 158 |
| ,, പെൺ | 691 | 153 |

മുതിർന്നവരുടെ സ്നാനത്തിൽ മുപ്പത്തേഴുപേർ കുറവാണ്. സ്ഥാനാർത്ഥികളുടെ എണ്ണത്തിൽ ൧൦൦ പേർ കൂടുതലുണ്ട്. ൧൯൨൯-ൽ പ്രസിദ്ധപ്പെടുത്തിയ കണക്കിൽ ൧൯൨൮-ലേതിനേക്കാൾ ൧൫൬ കുടുംബങ്ങൾ കുറവായിരുന്നു. ഈ ആണ്ടിൽ ഏകദേശം ൫൦൦ കുടുംബങ്ങളുടെ കൂടുതൽ കാണുന്നുണ്ട്. ഇതു ശരിയായിരിപ്പാൻ പാടില്ല.

ഈ ആണ്ടിൽ ബിഷോപ്പുതിരുമനസ്സുകൊണ്ട് മൂന്നു ഇടവകകളും അതുകളിൽ ഉൾപ്പെട്ട എല്ലാ ഉപസഭകളും സന്ദർശിച്ചു. പന്ത്രണ്ടു സ്ഥിരീകരണശുശ്രൂഷകൾ നടത്തി. ൧൫൮ പുരുഷന്മാരെയും ൧൫൩ സ്ത്രീകളെയും സ്ഥിരീകരിച്ചു. ലാംബത്തുയോഗത്തിൽ സംബന്ധിക്കുന്നതിനായി ബിഷോപ്പുതിരുമനസ്സുകൊണ്ട് മാർച്ച് മാസം ൧൫-ാംനു ഇംഗ്ലണ്ടിലേക്കു തിരിച്ചു. നവംബർ മാസം ൧൨-ാംനു തിരിച്ചുവന്നു ജോലിയിൽ പ്രവേശിച്ചു.

ഞായറാഴ്ചയും നോമ്പുസമയത്തും ആഗമനകാലത്തും പതിവായി നടത്തിവരാറുള്ള ശുശ്രൂഷകൾക്കും പുറമേ ഇടമിവസങ്ങളിലും ആത്മീയാഭിവൃദ്ധിയെ ഉദ്ദേശിച്ചുള്ള പ്രത്യേകയോഗങ്ങളും പലേ സഭകളിലും നടത്തിട്ടുണ്ട്. മല്ലപ്പള്ളിയിലും കുന്നംകുളത്തും നടത്തിവരാറുള്ള മഹായോഗങ്ങൾ ഈ ആണ്ടിലും വിഘ്നംകൂടാതെ നടത്തപ്പെട്ടു. ഇങ്ങനെയുള്ള പ്രത്യേകയോഗങ്ങളുടെ ഫലമായിട്ടു റോമാസഭയോടും മററു വകുപ്പുകളിലും ചേർന്നുപോയ ചില കുടുംബങ്ങൾ തിരികെ വന്നു സഭയിൽ ചേർന്നിട്ടുണ്ട്. എന്നാൽ പെന്തക്കോസ്തുകാർ കററാണത്തുള്ള നമ്മുടെ സഭക്കാരിൽ ചിലരെയും പൊയ്കയിൽ യോഹന്നാന്റെ കൂട്ടക്കാർ മററു പല സഭകളിൽനിന്നും കുറെ ആളുകളെയും കൊണ്ടുപോയിട്ടുണ്ട്.

പ്രസ്തുത ആണ്ടിൽ ൨൫ ആളുകൾ പുറജാതിയിലേക്കും ൨൦ ആളുകൾ ഇതരക്രിസ്തീയവകുപ്പുകളിലും ചേർന്നിട്ടുണ്ടു. എന്നാൽ മുൻ ആണ്ടുകളിൽ സഭവിട്ടുപോയിട്ടുള്ള ൩൫ പേരെ തിരികെ ചേർത്തിട്ടുണ്ടു. സഭാസംബന്ധമായ ശിക്ഷാക്രമം പല ആളുകളെസംബന്ധിച്ചും നടത്തേണ്ടിവന്നിട്ടുണ്ടു. എൺപതുപേരെ മുടക്കുക

യൊ സസ്പെൻഡിൽ നിത്തുകയൊ ചെയ്യേണ്ടിവന്നു. മുടക്കിലൊ സസ്പെൻഡിലൊ കുറെക്കാലം നിത്തിയശേഷം ആറുപേരെ മുടക്കുതിത്തു സഭയുടെ കൂട്ടായ്മയിലേക്കു തിരികെ സ്വീകരിച്ചു.

മുതിന്നവരുടെ സ്നാനം അധികമായി ഉണ്ടായതു കോട്ടയം ഇടവകയിലാണു. എല്ലാ കൌൺസിൽസ്ഥലങ്ങളിലും മുതിന്നവരുടെ സ്നാനം നടത്തപ്പെട്ടിട്ടുണ്ടു. എന്നാൽ ചില ഇടവകകളിൽ മുതിന്നവരുടെ സ്നാനം അശേഷം ഉണ്ടായിട്ടില്ല. കുവപ്പള്ളി ഇടവകയിൽ ചേന്ന ഇടവെട്ടി, പൂവത്തൂർ ഇടവകയിൽ ചേന്ന കാഞ്ഞിരംപാറ കുറുമ്പനാടം ഇടവകയിൽപ്പെട്ട വേമ്പന്താനം എന്നീ മൂന്നു പുതിയ സ്ഥലങ്ങളിൽ ഈ ആണ്ടിലാണു ആദ്യമായിട്ടു ആളുകളെ സ്നാനപ്പെടുത്തിയതു. അധഃകൃതവഗ്ഗത്തിൽപെട്ട ഒട്ടുവളരെ പുറജാതികുടുംബങ്ങൾ ഇനി സഭയോടു ചേരേണ്ടതായിട്ടുണ്ടു. സ്നാനാത്ഥികളുടെ സംഖ്യയിൽ കൂടുതൽ കാണുന്നതു ധൈൎയ്യപ്രദമത്രേ. എന്നാൽ ക്രമമായ ബോധനം നല്കാത്തപക്ഷം അവർ തെറ്റിപ്പോകാൻ എളുപ്പമുണ്ടു.

ശുശ്രൂഷകൾ, പ്രത്യേകയോഗങ്ങൾ മുതലായ പലവിധത്തിലുള്ള ഒട്ടുവളരെ ക്രിസ്തീയപരിശ്രമങ്ങൾ നടത്തപ്പെട്ടുവരുന്നുണ്ടു. എങ്കിലും അതുകൾക്കനുസരണമായിട്ടുള്ള ആത്മീയഅഭിവൃദ്ധി കാണാനില്ല. അധഃകൃതവഗ്ഗത്തിൽ കിടക്കുന്ന ആളുകളുടെ ഇടയിൽ ഒരുണച്ച് കാണാനുണ്ടു. എന്നാൽ ആ ഉണച്ച് മതപരമായതു എന്നു പറയാൻ നിവൃത്തിയില്ല; അതു സാമൂഹ്യമായ ഒന്നുമാത്രമാണു. സാധാരണയുള്ള ശുശ്രൂഷകളിലും കത്തൃമേശയിങ്കലും കാണുന്ന ഹാജർ കുറവു, മിക്കവാറും എല്ലാ ഇടവകകളിലും ഒട്ടൊഴിയാതെ കിടക്കുന്ന മാസപ്പിരിവു കുടിശ്ശികകൾ, സാധാരണ ഇടവകാംഗങ്ങളുടെ ഇടയിൽ സുവിശേഷവേലയിലുള്ള താല്പൎയ്യക്കുറവു —ഇതെല്ലാംകൂടി നോക്കുമ്പോൾ എല്ലാ സഭകളിലും ആത്മീയമായ ഒരുണവ് അത്യന്താപേക്ഷിതമാകുന്നു എന്നു വിളിച്ചുപറയുന്നു.

## 3. സ്ത്രീകളുടെ വേല

വനിതാപ്രവത്തകമാരുടെ (സുവിശേഷവേല, ചികിത്സ, വിദ്യാഭ്യാസം ഇവയിൽ ഏപ്പെട്ടിരിക്കുന്നവരെ ഒഴിച്ചു) സംഖ്യ താഴെ ചേക്കുന്നു :

| | യൂറോപ്പിയൻ. | ഇണ്ട്യൻ. | ആകെ. |
|---|---|---|---|
| മാതൃസംഘം | 1 | 65 | 66 |
| ഗ്രാമ്യവേല | 3 | 2 | 5 |
| ബെഥേൽ ആശ്രമം | 1 | 19 | 20 |
| ആകെ | 5 | 86 | 91 |

സഭയിലുള്ള സ്ത്രീകളുടെ ഇടയിലെ വേല പട്ടക്കാരുടെ പത്നികൾ ചെയ്യേണ്ടതാണു പ്രഥമധമ്മം. രണ്ടാമതായി അതിലേക്കു പ്രത്യേകം നിയമിക്കപ്പെട്ടിരിക്കുന്ന വനിതാപ്രവത്തകമാരും. ഇവരുടെ സംഖ്യ പ്രസ്തുതവഷത്തിൽ ൻ൧ ആയിരുന്നു. അവരിൽ അഞ്ചുപേർ യൈറോപ്യരാണു. കോട്ടയത്തിനും പള്ളത്തിനും അടുത്തുള്ള സഭകളിൽ ശനി, ഞായർ ദിവസങ്ങളിൽ ബേക്കർ സ്മാരകഹൈസ്കൂളിലെയും ബുക്കാനാൻ പാഠശാലയിലേയും അദ്ധ്യാപികമാരും മുതിന്ന പെൺകുട്ടികളും വേലയിൽ സഹായിച്ചിട്ടുണ്ടു.

(a) മാതൃസംഘം. താഴെക്കാണിച്ചിരിക്കുന്ന പട്ടികയിൽനിന്നു മഹായിടവകയിലുള്ള മാതൃസംഘശാഖകളുടെ സംഖ്യയും വ്യാപ്തിയും ഗ്രഹിക്കാവുന്നതാണ്.

| ഡിസ്ട്രിക്ട് | ശാഖകൾ | അംഗങ്ങൾ |
|---|---|---|
| എലന്തൂർ | 6 | 132 |
| ഏററുമാനൂർ | ... | 5 |
| കോട്ടയം | 11 | 276 |
| മല്ലപ്പള്ളി | 4 | 110 |
| മാവേലിക്കര | 12 | 142 |
| മേലുകാവു | 12 | 508 |
| പള്ളം | 5 | 82 |
| തിരുവല്ലാ | 5 | 120 |
| തൃശ്ശിവപേരൂർ | 5 | 140 |
| അടൂർ | ... | 2 |
| മൂന്നാർ | 6 | 2 |
| പീരുമേട്ട | ... | ... |
| തിരുവനന്തപുരം | 1 | 35 |
| ആകെ | 67 | 1452 |

മാതൃസംഘംശാഖകൾ ഇപ്പോൾ അറുപത്തേഴാണ്. പത്തുവഷത്തിനിടയിൽ ഇരുപത്തൊന്നു എണ്ണം കൂടിട്ടുണ്ട്. ഇവയിൽ, പതിനഞ്ചു എണ്ണം എഴുത്തുകുത്തുകൾക്കും പ്രാത്ഥനയ്ക്കുമായി ഇംഗ്ലണ്ടിലുള്ള ശാഖകളോടു ഇണക്കപ്പെട്ടിരിക്കുന്നു. റിപ്പോർട്ടുവഷത്തിൽ രണ്ടു പുതിയ ശാഖകൾ രൂപീകരിക്കപ്പെട്ടിട്ടുണ്ട്. പതിമൂന്നു പഴയശാഖകളിൽ പുതുക്കത്തിന്നായുള്ള ശുശ്രൂഷകൾ നടത്തപ്പെട്ടു. അതിൻെറ ഫലമായി പഴയ അംഗങ്ങൾ, തങ്ങളെ ഒന്നുകൂടി പുതുക്കി പ്രതിഷ്ഠിക്കുന്നതിനും പുതിയ അംഗങ്ങളെ ചേക്കുന്നതിനും സാധിച്ചു

സമീപസഭകളിലുള്ള ആളുകൾക്കു മാതൃസംഘത്തോടു പ്രതിപത്തി ജനിപ്പിക്കുന്നതിനായി പത്തു സംഘത്തിൽനിന്നും അംഗങ്ങൾ അതുകളെ സന്ദശിച്ചിട്ടുള്ളതായി അറിയിച്ചിരിക്കുന്നു. തായിസംഘത്തോടു സംഘടിപ്പിക്കപ്പെടുന്നതിനായി കാത്തിരിക്കുന്ന രണ്ടു പുതിയ ശാഖകൾ ഇങ്ങനെയുള്ള സന്ദശനത്തിൻെറ ഫലങ്ങളാണ്. മററുള്ള ശാഖകളിലുള്ള അംഗങ്ങളും അതതു സഭയിലുള്ള രോഗികളെ സന്ദശിക്കുക, വായിപ്പാൻ അറിവില്ലാത്തവരെ വായിച്ചുകേൾപ്പിക്കുക, പള്ളിക്കുവേണ്ടി തയ്യൽജോലി ചെയ്യുക, ക്രിസ്തീയവേലയ്ക്കുവേണ്ടി പണംപിരിക്കുക മുതലായ നല്ല വേലകളിൽ സോത്സാഹം പ്രവത്തിച്ചിട്ടുണ്ട്.

കുടുംബങ്ങളിൽ ഉപയോഗപ്രദമായ ഏതെങ്കിലും ഒരു വിഷയത്തെക്കുറിച്ചു ചുരുങ്ങിയപക്ഷം ഒരു ചെറുപുസ്തകം പ്രതിവഷം പ്രസിദ്ധപ്പെടുത്തിയിരിക്കണം എന്നുള്ളതു എം. യു. മഹാഇടവകയോഗത്തിൻെറ ഒരു ഉദ്ദേശ്യമാണ്. ഈ ആണ്ടിൽ പ്രസിദ്ധിപ്പെടുത്തിയ ചെറുപുസ്തകം സ്നാനശുശ്രൂഷയിൽ മാതാപിതാക്കന്മാരും ജ്ഞാനമാതാപിതാക്കന്മാരും അനുവത്തിക്കേണ്ട കടമകളെക്കുറിച്ചുള്ളതായിരുന്നു. വായിപ്പാൻ അറിഞ്ഞുകൂടാത്ത അംഗങ്ങളുടെ ഉപയോഗത്തിന്നായി ചിത്രത്തോടുകൂടിയ ഒരു കാർഡും അച്ചടിച്ചിട്ടുണ്ട്.

ലണ്ടനിൽവെച്ചു നടത്തിയ ലോകൈക മഹായോഗത്തിൽ നമ്മുടെ മഹാജനവക പ്രതിനിധികളായി മിസ്സസ്സ് ഗിൽ മദാമ്മയും, മിസ്സ് ഡേവീസു മദാമ്മയും ഹാജരുണ്ടായിരുന്നു. മിസ്സസ്സ് അസ്സറിയാ തെന്നിണ്ട്യയെ പ്രതിനിധീകരിച്ചു. സ്തോത്രശുശ്രൂഷയിങ്കൽ റൈററു്, ഫ്ലീററു് മദാമ്മമാർ സന്നിഹിതരായിരുന്നു. പല ശാഖകളും മഹായോഗത്തിനുവേണ്ടി പ്രത്യേക പ്രാർത്ഥനയ്ക്കായി നിശ്ചയിച്ചിരുന്ന പ്രാർത്ഥനാദിനമായ ജൂലൈ അഞ്ചാം തിയ്യതിയിലെ മദ്ധ്യസ്ഥപ്രാർത്ഥനയിൽ പങ്കുകൊണ്ടു.

## (b) ഗ്രാമങ്ങളിലെ സ്ത്രീകളുടെ ഇടയിലുള്ള വേല

ദൈവാരാധനകളിലും ശുശ്രൂഷകളിലും സഭാജീവിതത്തിലും സാധുവർഗ്ഗങ്ങളിൽപെട്ട നമ്മുടെ സ്ത്രീകളും അവരുടെ ഭാഗം ഫലകരമായി നിർവ്വഹിക്കത്തക്കവണ്ണം അവരെ സഹായിക്കുന്നതത്രെ ഈ വേലയുടെ പ്രധാനോദ്ദേശ്യം. തനിച്ചുതന്നെ പ്രാർത്ഥനക്കൂട്ടങ്ങൾ ആരംഭിച്ചു നടത്തുന്നതിനും, സൗകര്യമുള്ളപ്പോൾ ആഴ്ചയിൽ ഒരു പ്രാവശ്യം ഒരുമിച്ചുകൂടി വേദപുസ്തകം പഠിക്കുന്നതിനും വേണ്ട ചട്ടംകെട്ടുകൾ എല്ലാ സ്റ്റേഷനിലും ചെയ്യുന്നുണ്ടു്. മാസത്തിലൊരിക്കൽ ഇതു മാതൃയോഗത്തിന്റെ രീതിയിൽ നടത്തണമെന്നും വ്യവസ്ഥചെയ്തിരിക്കുന്നു. ഈ യോഗങ്ങൾക്കു സഹായകരമായിട്ടുള്ള ലഘുലേഖകളും ചെറുപുസ്തകങ്ങളും പരസ്യം ചെയ്തുപോരുന്നു. ചില സ്ഥലങ്ങളിൽ ആശാനോ പുരുഷന്മാരിൽ പ്രാപ്തിയുള്ള മറെറാരാളോ ഈ യോഗങ്ങൾ നടത്തുന്നു. മററു സ്ഥലങ്ങളിൽ സ്ത്രീകൾതന്നെയാണു് നായകത്വം വഹിച്ചു നടത്തുന്നതു്. അവരിൽ ചിലർ എഴുത്തും വായനയും അറിഞ്ഞുകൂടാത്തവരെങ്കിലും അവരുടെ ശുഷ്കാന്തിയും ലളിതമായ വിശ്വാസവുംമൂലം സ്ഥലത്തെ പ്രവർത്തകനു തക്ക സഹായം ചെയ്തുവരുന്നതായി കാണാം. ഈ പാവപ്പെട്ട സ്ത്രീകളിൽ ഒരാൾ ക്രമമായി പഠിച്ചുപോരുന്ന വേദവാക്യങ്ങൾ സുറിയാനിക്കാരായ അയൽപക്കക്കാരെ പഠിപ്പിക്കുക പതിവത്രെ. സുറിയാനിക്രിസ്ത്യാനിസ്ത്രീകളുടെ ഒരു യോഗത്തിൽ ഒരിക്കൽ അവളെ ക്ഷണിക്കയും അവളുടെ ജനങ്ങളെപ്പററി സംസാരിക്കുന്നതിനു ആവശ്യപ്പെടുകയും ചെയ്തു. തൽഫലമായി ആ യോഗത്തിൽ സംബന്ധിച്ചവർ ഒരു ചെറിയ ധനശേഖരം നടത്തി റാന്നി കൊമ്മ്യൂണിററിസ്കൂളിൽ പഠിക്കുന്ന ഒരു പാവപ്പെട്ട കുട്ടിയെ സഹായിപ്പാനായി അവളെ ഏല്പിക്കയുമുണ്ടായി.

മിഷ്യനറിമദാമ്മമാരും അവരുടെ സഹായിനികളും ഗ്രാമങ്ങൾ സന്ദർശിച്ചും പല മദ്ധ്യസ്ഥാനങ്ങളിൽവെച്ചു പരിശീലനക്ലാസ്സുകൾ നടത്തിയും ഇങ്ങനെ രണ്ടുവിധത്തിലാണു് ഈ വേല നിർവ്വഹിച്ചുകൊണ്ടിരിക്കുന്നതു്. പ്രസ്തുത വർഷത്തിൽ അങ്ങിനെയുള്ള പതിനൊന്നു ക്ലാസ്സുകൾ നടത്തപ്പെട്ടു. അതിൽ സംബന്ധിക്കുന്നതിനു ഓരോ സ്ഥലത്തുനിന്നും നായികമാരെ തിരഞ്ഞെടുത്തതു അതതു സ്ഥലത്തെ സ്ത്രീകൾതന്നെയായിരുന്നു. ചെലവിന്റെ ഒരംശം സ്ത്രീകൾതന്നെ വഹിച്ചു. വേദാദ്ധ്യയനം, പ്രാർത്ഥന, ആരോഗ്യസംരക്ഷണം, ഗൃഹപരിപാലനം, വായന, തയ്യൽ എന്നീ വിഷയങ്ങളിൽ അഭ്യസനം നല്കി. ഒരവസരത്തിൽ ഈ പരിശീലനം കഴിഞ്ഞു പോയ ഏതാനും സ്ത്രീകൾ വഴിക്കു ഒരു ചന്തയിൽ താമസിച്ചു പാട്ടുപാടുകയും പ്രസംഗം പറകയും ചെയ്തു. ജനങ്ങൾ സന്തോഷിച്ചു് അവർ എവിടെനിന്നു വരുന്നെന്നും ക്ലാസ്സിൽ സംബന്ധിച്ചതിനു എത്രത്തോളം വസ്തുങ്ങൾ സൌജന്യം ലഭിച്ചു എന്നുംമററും ചോദിച്ചു. 'ഞങ്ങൾക്കു കിട്ടിയതു വസ്തുങ്ങളല്ല ജീവന്റെ അപ്പമായിരുന്നു' എന്നു അവർ മറുപടി പറഞ്ഞു.

### (c) ബഥേൽ ആശ്രമം.

ബഥേൽ ആശ്രമംവഴി നടത്തിപ്പോരുന്ന വിവിധവേലകളെപ്പററി ഒരു സാമാന്യജ്ഞാനം താഴെയുള്ള പട്ടികമൂലം ലഭിക്കാവുന്നതാണ്.

| | | |
|---|---|---|
| (1) | ആശ്രമപ്രവർത്തകർ | 20 |
| (2) | വിദ്യാർത്ഥിനികൾ | |
| | (a) ഉയർന്നതും താണതുമായ ട്രെയിനിംഗ്ക്ലാസ്സുകളിൽ | 32 |
| | (b) പ്രവർത്തകന്മാരുടെ ഭാര്യമാർക്കുള്ള ക്ലാസ്സിൽ | 5 |
| | (c) സ്നാനാർത്ഥിനികൾക്കുള്ള ക്ലാസ്സിൽ | 3 |
| | (d) ഗ്രാമീണസ്ത്രീകൾക്കുള്ള ,, | 6 |
| | (e) ഉപദേശിനിമാർക്കുള്ള ,, | 4 |
| (3) | കൊമ്മ്യൂണിററിസ്ക്കൂൾ വിദ്യാർത്ഥിനികൾ | 84 |
| (4) | ശിശുക്കൾക്കുള്ള ശാന്തിസ്ക്കൂളിൽ | 36 |
| (5) | നിശാപാഠശാലയിൽ | 10 |

പ്രസ്തുത വർഷത്തിൽ ആശ്രമത്തിൽ നടത്തിയ രണ്ടു പരിശീലനക്ലാസ്സുകളുടെ സംഗതി പ്രത്യേകം പ്രസ്താവ്യമാണ്. ഒന്നു പട്ടത്തിനു പഠിക്കുന്നവരുടെ ഭാര്യമാർക്കുവേണ്ടി ഒരു മാസത്തേക്കും മറേറതു ഉപദേശിനിമാർക്കുവേണ്ടി മൂന്നു മാസത്തേക്കും ഉള്ളതായിരുന്നു. വായന പഠിപ്പിക്കുന്നതിനും ഭവനത്തിലും സഭയിലും തങ്ങൾക്കുള്ള ചുമതലകളെ യോഗ്യമായി നിർവ്വഹിക്കുന്നതിനു പ്രാപ്തരാക്കുന്നതിനുംവേണ്ടി ഗ്രാമങ്ങളിൽനിന്നു സ്ത്രീകളെയും പെൺകുട്ടികളെയും അല്പകാലത്തേക്കോ ദീർഘനാളത്തേക്കോ ഉള്ള പരിശീലനങ്ങൾക്കായി സ്വീകരിച്ചിരുന്നു. ആശ്രമം സ്ഥിതിചെയ്യുന്ന വാരിക്കാട്ടുഗ്രാമത്തിലും സഭയിലും സാമൂഹ്യവേലകൾ ചെയ്യപ്പെട്ടു. സ്ഥലത്തെ സ്ക്കൂളിൽവെച്ചു സ്ത്രീകൾക്കായി ഒരു നിശാപാഠശാലയും ജനങ്ങളിൽ കൂട്ടായ്മയുടെ സ്വഭാവത്തെ ശക്തിപ്പെടുത്തുന്നതിനെയും അവരുടെ ജീവിതത്തെ പ്രകാശിതമാക്കിത്തീർക്കുന്നതിനെയും ഉദ്ദേശിച്ച് അവർക്കായി സാമുദായികയോഗങ്ങളുടെ രൂപത്തിൽ സന്ദർഭാനുസരണം ചില യോഗങ്ങളും നടത്തപ്പെട്ടു.

### (d) പ്രവർത്തകമാർക്കായുള്ള കൺവൻഷൻ

വർഷംതോറുമുള്ള ഈ കൺവൻഷൻ സെപ്തംബർമാസത്തിൽ ബുക്കാനാൻപാഠശാലയിൽവെച്ചു നടത്തി. വലിയ മഴയും വെള്ളപ്പൊക്കവുംമൂലം ഹാജർ കുറവായിരുന്നു. നൂറു പ്രവർത്തകമാർ മാത്രമാണ് സന്നിഹിതരായിരുന്നതെങ്കിലും എണ്ണത്തിലുള്ള ഈ കുറവു യോഗങ്ങളുടെ പ്രയോജനത്തെ ഒട്ടുംതന്നെ ലഘുപ്പെടുത്തിയില്ല.

## 4. കുട്ടികളുടെ ഇടയിലെ വേല

സണ്ടെസ്ക്കൂൾപ്രവർത്തനത്തിന്റെ കണക്ക്.

| | | 1929. | 1930. |
|---|---|---|---|
| സ്ക്കൂളുകളുടെ എണ്ണം | | 393 | 383 |
| അദ്ധ്യാപകർ | ആൺ | 1208 | 1186 |
| | പെൺ | 165 | 207 |
| | ആകെ | 1373 | 1393 |

| | | | 1929. | 1930. |
|---|---|---|---|---|
| കുട്ടികൾ | ക്രൈസ്തവർ | ആൺ | 8435 | 8222 |
| | | പെൺ | 6324 | 6765 |
| | | ആകെ | 14,759 | 14,987 |
| | അക്രൈസ്തവർ | ആൺ | 955 | 1050 |
| | | പെൺ | 488 | 616 |
| | | ആകെ | 1443 | 1666 |
| കുട്ടികളുടെ ആകെ സംഖ്യ | | | 16,202 | 16,653 |

മഹായിടവകയിലെ സണ്ടെസ്ക്കൂൾപ്രവൎത്തനം ഇന്ത്യാ സണ്ടെസ്ക്കൂൾയൂനിയനോടു സംഘടിപ്പിക്കപ്പെട്ടിരിക്കുന്നു. തന്മൂലം വിലയേറിയ പ്രയോജനങ്ങൾ ലഭിച്ചുപോരുന്നു. കുനൂരിൽ നടത്തിപ്പോരുന്ന ഇണ്ട്യൻ സണ്ടെസ്ക്കൂൾയൂനിയൻ ഇൻസ്റ്റിറ്റ്യൂട്ടിൽനിന്നു ആന്നെററുസാഹും മഡാമ്മയും പ്രസ്താവവൎഷത്തിൽ തിരുവിതാംകൂർ സന്ദൎശിക്കയും കുട്ടികളുടെ ഇടയിലെ വേലയ്ക്കുള്ള ബോൎഡിൻെറ ഒരു പ്രത്യേക യോഗത്തിൽ സന്നിഹിതരായി അതിൻെറ അംഗങ്ങളുമായി പരിചയപ്പെട്ടതു കൂടാതെ പല സ്ഥലങ്ങളിൽവെച്ചു സണ്ടെസ്ക്കൂൾപ്രവൎത്തകക്കും നായകക്കുമായി നടത്തിയ കോൺഫറൻസുകളിൽ ഭാഗഭാക്കുകളാകയും ചെയ്തു. ഇണ്ട്യൻ സണ്ടെസ്ക്കൂൾയൂണിയൻെറ കഴിഞ്ഞ വാൎഷികറിപ്പോൎട്ടിൽ കാണുന്ന ചില വാക്കുകൾകൊണ്ടു ഇവിടത്തെ വേലയെപ്പററി അവൎക്കു നല്ല അഭിപ്രായമാണുണ്ടായിട്ടുള്ളതെന്നു അനുമാനിക്കാം. 'നമ്മുടെ ഏററവും പ്രായക്കുറവുള്ള ശാഖയാകുന്ന തിരുവിതാംകൂറിലെ ആംഗ്ലിക്കൻ സണ്ടെസ്ക്കൂൾയൂണിയൻ നിൎവ്വഹിച്ചുപോരുന്ന വിശേഷപ്പെട്ട വേല' എന്നും, 'ഊൎജ്ജിതത്തിനും സ്ഥലത്തെ വേലയിലുള്ള പ്രതികൂലങ്ങളോടു എതിരിടുന്നതിലും ആവശ്യങ്ങളെ നിൎവ്വഹിക്കുന്നതിലും മററും പ്രദൎശിപ്പിക്കുന്ന സംവിധാനതയ്ക്കും തിരുവിതാംകൂർശാഖ ശേഖരിച്ചവയെയെല്ലാം പിന്നിലാക്കിച്ചെയ്തിരിക്കുന്നു' എന്നും പ്രസ്താവിച്ചിരിക്കുന്നു. ഈ പുകഴ്ത്തൽ താരതമ്യേന ചെയ്യപ്പെട്ടിട്ടുള്ള ഒന്നുമാത്രമാണ്. നമ്മുടെ ഇടയിൽ സണ്ടെസ്ക്കൂൾസംബന്ധിച്ചു സാധിക്കാവുന്ന വിവിധവും വിപുലവുമായ സംഗതികളുടെ പ്രാരംഭത്തിലേ ഇനിയും നാം എത്തിട്ടുള്ളു.

തന്നാണ്ടത്തെയും മുന്നാണ്ടത്തെയും താരതമ്യപ്പെടുത്തിയ കണക്കുകൾകൊണ്ടു പൊതുവെ അഭിവൃദ്ധിയാണുള്ളതെന്നു കാണാം. എങ്കിലും സ്ക്കൂളുകളുടെയും അദ്ധ്യാപകന്മാരുടെയും ആൺകുട്ടികളുടെയും സംഖ്യകളിൽ അല്പാല്പം കുറവുകളുണ്ടായിട്ടുണ്ട്.

പാഠങ്ങൾ ഒരുക്കുന്നതിൽ അദ്ധ്യാപകക്കു കൂടുതൽ സഹായം ലഭിക്കുന്നതിനുവേണ്ടി പ്രത്യേക പരിശ്രമങ്ങൾ നടന്നിരിക്കുന്നു. ഇണ്ട്യൻ സണ്ടെസ്ക്കൂൾയൂണിയൻവക 'ജൂണിയർ സിംപ്ലർ കോഴ്സ്' എന്ന പുസ്തകം ഭാഷാന്തരംചെയ്തു അംഗീകരിച്ചു പാഠപ്പുസ്തകങ്ങളുടെ സംഖ്യ വൎദ്ധിപ്പിക്കുന്നതിനിടയായി. സണ്ടെസ്ക്കൂൾ അദ്ധ്യാപകസമാജങ്ങളിൽ ഒരുക്കക്ലാസ്സുകൾ നടത്താൻ മനസ്സും പ്രാപ്തിയുമുള്ള ആളുകളുടെ ഒരു ലിസ്റ്റ് 'ജ്ഞാനനിക്ഷേപ'ത്തിൽ പ്രസിദ്ധിപ്പെടുത്തി. അപ്രകാരമുള്ള ഒരുക്കക്ലാസ്സുകളെപ്പററി എല്ലാ ഇടവകകളിലും അറിവുകൊടുത്തു. ആ ക്ലാസ്സുകളുടെ വിലയും ആവശ്യവും ഇനിയും വേണ്ടവിധം എല്ലാവരും ധരിച്ചിട്ടുണ്ടെന്നു തോന്നുന്നില്ല. സംവത്സരം മുഴുവനും, മുടക്കംകൂടാതെയും ഒരുക്കക്ലാസ്സുകൾ നടന്നതായി മഹായിടവകയിൽ പക്ഷേ നാലു സ്ഥലങ്ങൾ മാത്രമാണുണ്ടായിരുന്നതു്.

സണ്ടേസ്ക്രൂളുകളുടെ മേൽനോട്ടം ശരിപ്പെടുത്തുന്നതുസംബന്ധിച്ചു തീവ്രമായ യത്നങ്ങൾ ചെയ്യപ്പെട്ടു. സണ്ടേസ്ക്രൂൾസന്ദർശകന്മാരായി വളരെപ്പേരുണ്ട്. റിപ്പോർട്ടുവർഷത്തിൽ ഒൻപതു ഡിസ്ത്രിക്ട് സെക്രട്ടറിമാരെക്കൂടി നിയമിക്കയുണ്ടായി. അവരുടെ പ്രത്യേക ജോലി സന്ദർശകന്മാരിൽനിന്നും റിപ്പോർട്ടുകൾ സ്വീകരിച്ചു തങ്ങളുടെ അതൃത്തിയിൽപെട്ട സ്ക്രൂളുകളുടെ അഭിവൃദ്ധിയെ പരിഗണിക്കുക എന്നുള്ളതാണ്. ഇതിലേക്കു ആവശ്യപ്പെട്ട റിപ്പോർട്ടുഫാറങ്ങൾ അച്ചടിപ്പിച്ചു ഉപയോഗിച്ചുവരുന്നു. പ്രസ്തുത വർഷത്തിൽ സന്ദർശകർക്കായി രണ്ടു പ്രത്യേക കോൺഫറൻസുകളും, തിരഞ്ഞെടുക്കപ്പെട്ട ഏതാനും സണ്ടേസ്ക്രൂൾനായകർക്കായി ഒരു ധ്യാനയോഗവും നടത്തപ്പെട്ടു.

നമ്മുടെ മഹായിടവകസണ്ടേസ്ക്രൂളുകൾ ൧൬൦൦൦-ൽപരം കുട്ടികളുമായി ഇടപെട്ടുകൊണ്ടിരിക്കുന്നു എന്നു കാണുന്നതു സന്തോഷകരമത്രെ. നവംബർ ൨-ാംതീയതി ഞായറാഴ്ച ൩൫൦-ഓളം സ്ഥലങ്ങളിൽ 'സണ്ടേസ്ക്രൂൾദിനം' ആഘോഷിച്ചു. അന്നേദിവസം ആരാധനസമയം കുട്ടികളുടെ പരിശീലനത്തെപ്പററി എല്ലായിടത്തും പ്രത്യേക പ്രസംഗങ്ങൾ ചെയ്യപ്പെട്ടു. കുട്ടികൾക്കും യൌവ്വനക്കാർക്കുംവേണ്ടിയും മാതാപിതാക്കന്മാരെ ഉദ്ദേശിച്ചും വിശേഷാൽ യോഗങ്ങളും നടത്തി. ചില സ്ഥലങ്ങളിൽ യോഗാനന്തരം കുട്ടികൾക്കു പലഹാരപ്പൊതികൾ നല്കുന്നതിനും പ്രായംചെന്നവർ ഏർപ്പാടുചെയ്തിരുന്നു. മുന്നാണ്ടുകളെ അപേക്ഷിച്ചു കൂടുതൽ ഉത്സാഹപൂർവ്വം ഇക്കൊല്ലം പ്രസ്തുത ഉത്സവം ആഘോഷിച്ചു എന്നു റിപ്പോർട്ടുകൾ വ്യക്തമാക്കുന്നു. ധർമ്മശേഖരം ൯൭ രൂപായിക്കുമേൽ ഉണ്ടായിരുന്നതും ഇതിൻെറ ഒരു ലക്ഷ്യമത്രെ.

സണ്ടേസ്ക്രൂൾപ്രവർത്തനം ഒഴിച്ചാൽ സാധാരണശുശ്രൂഷകൾ സംബന്ധിച്ചു കുട്ടികളുടെ കാര്യത്തിൽ കാര്യമായി എന്തെങ്കിലും ചെയ്യുന്നു പറവാനില്ല. ഞായറാഴ്ചതോറും പൈതങ്ങൾക്കായി പ്രത്യേകാരാധനകൾ നടപ്പിൽ വരുത്താൻവേണ്ടി പരിശ്രമങ്ങൾ നടന്നുവരുന്നു. പ്രാരംഭപടിയായി അങ്ങനെയുള്ള ആരാധനകളിൽ ഉപയോഗിപ്പാനായി ഒരു പ്രത്യേക ശുശ്രൂഷക്രമം കൂട്ടിച്ചേർത്തു ബിഷോപ്പുതിരുമനസ്സിലെ അനുമതിയോടുകൂടി പ്രസിദ്ധപ്പെടുത്തിയിരിക്കുന്നു.

മാർത്തോമ്മാആംഗ്ലിക്കൻസഭകളുടെ സംയുക്തപ്രയത്നവും ഇംഗ്ലണ്ടിലെ ബാലശുശ്രൂഷാസംഘത്തോടു സംഘടിതവുമായിരിക്കുന്ന 'തിരുവിതാംകൂർ കൊച്ചി ബാലശുശ്രൂഷാസംഘം' പ്രയോജനകരമായ വേല തുടർന്നുചെയ്തു. മിഷ്യനറിമാരെ ക്ഷണിച്ചതനുസരിച്ച് അവർ മഹായിടവകയിൽ ചുററിസ്സഞ്ചരിച്ച് ചെറുപ്പക്കാർക്കായി യോഗങ്ങൾ നടത്തി. ഒട്ടുവളരെ ക്രിസ്തീയ മിഡിൽസ്ക്രൂളുകളും ഹൈസ്ക്രൂളുകളും സന്ദർശിക്കയും അനേകരെ വേദവായനയോഗത്തിൻെറ അംഗങ്ങളായി ചേർക്കയും ചെയ്തു.

## വിദ്യാഭ്യാസം

### A. വൈദികസ്ക്രൂൾ

| | |
|---|---|
| അദ്ധ്യാപകന്മാർ | 4 |
| പട്ടത്തിനു പഠിക്കുന്നവർ | 15 |
| സുവിശേഷകന്മാർക്കുള്ള ക്ലാസ്സിൽ | 2 |
| ഉപദേശിമാർക്കുള്ള ,, | 19 |
| ആകെ | 36 |

എസ്സ്. പി. സി. കെ. ഗ്രാൻറ് 804 രൂപാ.
മൊത്തച്ചെലവ് 9229 രൂപാ.

പ്രസ്തുതവർഷത്തെ സന്തോഷകരമായ ഒരു സംഗതി പള്ളത്തിനു പഠിക്കുന്നവരുടെ സംഖ്യയിലുള്ള വർദ്ധനയും അവർ വിവിധവകുപ്പുകളിൽ പെട്ടവരായിരുന്നു എന്നുള്ളതും ആകുന്നു. ഇവരിൽ ൯ പേർ മാത്രമാണ് നമ്മുടെ മഹായിടവകയിൽ പെട്ടവർ. ഒരാൾ തിരുനൽവേലി, രണ്ടുപേർ കൊളമ്പ് എന്നീ മഹായിടവകകളിൽനിന്നും അയക്കപ്പെട്ടവരാകുന്നു. മാർത്തോമ്മാസഭ ഒരാളെയും തെക്കേതിരുവിതാംകൂറിൽനിന്ന് ദക്ഷിണേന്ത്യാഐക്യസഭ ൩ പേരെയും അയച്ചിട്ടുണ്ട്. മദ്രാസിൽനിന്നുള്ള ഒരു അബ്സിനിയാക്കാരൻമതാനുസാരിയും ക്ലാസ്സിൽ സംബന്ധിച്ചിരുന്നു. വ്യത്യസ്ഥപ്പെട്ട ൮ ഭാഷക്കാരും ഭിന്നരീതിയിലുള്ള പല സഭാവിഭാഗങ്ങളെ പ്രതിനിധീകരിക്കുന്നവരും ഒരുമിച്ചുചേർന്നു അഭ്യസനം നടത്തിപ്പോന്നു. തെന്നിന്ത്യാഐക്യസഭയും ആംഗ്ലിയാസഭയും നൂറുസംവത്സരത്തിലധികമായി തിരുവിതാംകൂറിൽ വേലചെയ്തുകൊണ്ടിരിക്കുന്നെങ്കിലും ആളുകളെ വൈദികശുശ്രൂഷയ്ക്കായി പരിശീലിപ്പിക്കുന്നതിനു ഒന്നു മററതിന്റെ സഹായത്തെ ആവശ്യപ്പെട്ടതു് ഇദംപ്രഥമമായിട്ടത്രെ. തെന്നിന്ത്യാഐക്യസഭ ഒരു ആംഗ്ലേയപാഠശാലയിൽ പരിശീലനത്തിന്നായി ആറു വൈദികവിദ്യാർത്ഥികളെ അയച്ച പ്രസ്തുതപ്രവൃത്തി ദക്ഷിണേന്ത്യയിൽ ക്രിസ്തീയസഭകളുടെ ഐക്യത്തിനുവേണ്ടി ഏതൽക്കാലത്തു നടന്നുവരുന്ന ആലോചനകൾക്കു സ്വാഗതമരുളുന്ന ക്രിസ്തീയസഹതാപത്തിന്റെയും അന്യോന്യവിശ്വാസത്തിന്റെയും ഒരു ഔദാര്യലക്ഷ്യമായി കരുതാം.

മഹായിടവകയിലെ അദ്ധ്യേനികളായ ഉപദേഷ്ടാക്കന്മാരിൽ ഭരമേല്പിച്ചുവരുന്ന സഭാപാലനവൃത്തികളുടെ ബാഹുല്യവും അവരിൽ ഒരു നല്ല അംശം ഇനിയും ശരിയായ പരിശീലനം ലഭിച്ചിട്ടില്ലാത്തവരാണെന്നുള്ള സംഗതിയും ആലോചിക്കുമ്പോൾ ഉപദേശിമാർക്കുള്ള ക്ലാസ്സിൽ ചെയ്തുപോരുന്ന വേലയുടെ പ്രാധാന്യത്തെ വലിപ്പപ്പെടുത്തിപ്പറക അസാദ്ധ്യമത്രെ. അത്രയധികം പ്രാധാന്യം അതിനുണ്ട്. പ്രസിദ്ധമാക്കപ്പെടാൻ ഇഷ്ടമില്ലാത്ത ഒരു ദാതാവിന്റെ ഔദാര്യം കഴിഞ്ഞ മൂന്നു വർഷങ്ങളിൽ ഈ ക്ലാസ്സിൽ കൂടുതൽ ആളുകളെ സ്വീകരിപ്പാൻ സൌകര്യമുണ്ടാക്കി.

ശിക്ഷാക്രമപാഠശാലാപ്രഥമാദ്ധ്യാപകന്റെ നായകത്വത്തിൽ ഗ്രാമപാഠശാലകളുടെ മേൽനോട്ടംസംബന്ധിച്ച വൈദികവിദ്യാർത്ഥികൾക്കു പ്രായോഗികപരിശീലനം നല്കപ്പെട്ടു. ഞായറാഴ്ചശുശ്രൂഷകൾ നടത്തുന്നതിനു ഗ്രാമസഭകൾ സന്ദർശിക്കാറുള്ള അവസരങ്ങളിൽ പ്രിൻസിപ്പാൾ അവരെ തവണക്രമത്തിനു തന്നോടുകൂടി കൊണ്ടുപോയിട്ടുണ്ട്. സുവിശേഷവേലയും പരിത്യജിക്കപ്പെട്ടില്ല. ഞായറാഴ്ചതോറും പട്ടണത്തിൽ പതിവായി ചെയ്തുപോരുന്ന വെളിംപ്രസംഗങ്ങൾക്കും പുറമെ വിദ്യാർത്ഥികൾ ഹൈന്ദവകേന്ദ്രങ്ങളിൽ താവളമുറപ്പിച്ചു പല ദിവസങ്ങൾ ചെലവഴിക്കയും വെളിംപ്രസംഗങ്ങൾമൂലവും ഭവനസന്ദർശനങ്ങളാലും സുവിശേഷഭാഗങ്ങളുടെ വില്പനകൊണ്ടും ഹൈന്ദവരെ സമീപിക്കുന്നതിനു പരിശ്രമിക്കയും ചെയ്തു.

മതാന്വേഷികൾക്കുള്ള മന്ദിരത്തിന്റെ ഉപയോഗവും വൈദികപാഠശാലകൊണ്ടു സാധിച്ചുപോകുന്നു....ഹൈന്ദവരിൽനിന്നും മതാന്വേഷികളായിചേർന്ന ഏഴുപേർ പ്രസ്തുതവർഷം അവിടെ താമസിച്ചിരുന്നു. അവരിൽ മൂവർ, ഒരു നായരും, ഒരീഴവനും ഒരു സാംബവനും വൈദികപാഠശാലാചാപ്പലിന്റെ പ്രതിഷ്ഠയുടെ രണ്ടാംവാർഷികദിനത്തിൽ അവിടെവെച്ചു സ്നാനം കഴിപ്പിക്കപ്പെട്ടു.

## B. ശിക്ഷാക്രമപാഠശാലകൾ

| | | സി. എൻ. ഐ. ആൺ. | ബി. ഐ. പെൺ. |
|---|---|---|---|
| അദ്ധ്യാപകർ | | 2 | 3 |
| അദ്ധ്യേതാക്കൾ | | | |
| ആംഗ്ലേയർ | | 8 | 9 |
| ഇതരക്രൈസ്തവർ | | 11 | 11 |
| അക്രൈസ്തവർ | | 5 | 1 |
| സക്കാർഗ്രാൻറ് | രൂപാ | 2229 | 982 |
| ഫീസുപിരിവു് | ,, | 825 | 692 |
| ആകെച്ചെലവു് | ,, | 5479 | ... |

പുരുഷന്മാക്കുള്ള ശിക്ഷാക്രമപാഠശാലയുടെ പ്രഥമാദ്ധ്യാപകനായി മിസ്റ്റർ സി. ററി. ഐസക്ക് ഈ വഷം ജോലിയിൽ പ്രവേശിച്ചു. വിവാഹിതരായ വിദ് യാത്ഥികൾക്കുവേണ്ടിയുള്ള പുതിയ മന്ദിരത്തിൻെറ ഉൽഘാടനത്തോടുകൂടി ദീർഘകാലം കാംക്ഷിച്ചിരുന്ന ഒരു അത്യാവശ്യം സാധിതമായി. അവരുടെ ഭായ്യമാക്ക് പ്രത്യേകാഭ്യസനം നല്കുന്നതിനുള്ള സൌകയ്യം ഇതിനാൽ സിദ്ധിച്ചു. ഇങ്ങനെയുള്ള ഹവ സ്ത്രീകൾ ചേന്ന ഒരു ക്ലാസ്സിനു് ആണ്ടുമുഴവനും വേദപുസ്തകം, ക്രിസ്തിയോപദേശങ്ങൾ, ക്രിസ്തീയാരാധന, സംഗീതം, കഥാകഥനം ഈ വിഷയങ്ങളിൽ അഭ്യസനം നല്കി. പാചകവൃത്തി, ശിശുസംരക്ഷണം ഇവയിലും പ്രായോഗികസഹായങ്ങൾ ചെയ്തുകൊടുക്കയുണ്ടായി.

സ്ത്രീകൾക്കായുള്ള ശിക്ഷാക്രമപാഠശാലയിൽ കഴിഞ്ഞവഷം ആരംഭിച്ച ഹയർഗ്രേഡ് ട്രെയിനിങ്ങ് ക്ലാസ്സിൻെറ പേക്ക് കൂടുതലായ സ്ഥലസൌകയ്യങ്ങൾക്കുവേണ്ടി ഒരു ക്ലാസ്സുമുറിയും ഒരു കിടക്കമുറിയും താഴത്തേതും മേലത്തേതും തട്ടുകളായി പ്രസ്തുതവഷം പണികഴിപ്പിച്ചു.

## C. ഇംഗ്ലീഷ്‌വിദ്യാഭ്യാസം

### കോട്ടയം സി. എം. എസ്സ്. ഇൻറർമീഡിയററു് കോളജ്.

| | | |
|---|---|---|
| അദ്ധ്യാപകന്മാർ— | | |
| ആംഗ്ലേയർ | | 4 |
| ഇതര ക്രൈസ്തവർ | | 5 |
| അക്രൈസ്തവർ | | 5 |
| ആകെ | | 14 |
| വിദ്യാത്ഥികൾ— | | |
| ആംഗ്ലേയർ | | 51 |
| ഇതര ക്രൈസ്തവർ | | 110 |
| അക്രൈസ്തവർ | | 61 |
| ആകെ | | 222 |
| ഹോസ്റ്റലിൽ താമസക്കാർ | | ... |
| സക്കാർഗ്രാൻറ് | രൂപാ | 1946 |
| ഫീസു പിരിവു് | ,, | 29,998 |
| ആകെച്ചെലവു് | ,, | 30,927 |

ഈ കോളേജിനെ ബി. എ. ക്ലാസ്സുവരെ ഉയർത്തണമെന്നുള്ള സംഗതി പ്രസ്തുത വർഷത്തിൽ വീണ്ടും ആലോചനാവിഷയമായിരുന്നു. അകത്തോലിക്കരുടേതായി മദ്ധ്യതിരുവിതാംകൂറിൽ ഒരു ഒന്നാംഗ്രേഡ് കോളേജിന്റെ അത്യാവശ്യം പൂർവ്വാധികം ബോധപ്പെട്ടു. റോമാക്കാരൊഴിച്ചുള്ള ക്രൈസ്തവസഭാവിഭാഗങ്ങളെ അന്യോന്യോഗികമായി പ്രതിനിധീകരിക്കുന്ന ഒരു സംയുക്തകമ്മട്ടി മേല്പട്ടക്കാരുടെ ക്ഷണമനുസരിച്ചു് കൂടി, ഈ വിഷയത്തെ സംബന്ധിച്ചു ആലോചന നടത്തി, ലിൻസ്ഡേ കമ്മിഷൻ ൧൯൩൧-ൽ കോട്ടയം സന്ദർശിച്ച സന്ദർഭത്തിൽ അവരുടെ മുമ്പാകെ വ്യക്തമായ അഭിപ്രായങ്ങൾ സമർപ്പിച്ചു.

കോളേജ് ക്രിസ്ത്യൻ അസ്സോസിയേഷന്റെ പതിവായുള്ള പ്രവർത്തനങ്ങൾ ആണ്ടു മുഴുവനും തുടർന്നുപോന്നു. അദ്ധ്യാപകന്മാരും അദ്ധ്യേതാക്കളും ചേർന്നു് ഈഴവർക്കുവേണ്ടിയുള്ള കരപ്പുറം മിഷ്യനിൽ ഒരു സുവിശേഷകനെ സന്ധിച്ചുവരുന്നു. എല്ലാറ്റിലുംകൂടി അറുനൂറോളം കുട്ടികൾ വരുന്ന പല സൺഡേസ്കൂളുകൾ അസ്സോസിയേഷൻ ചുമതലപ്പെട്ടു നടത്തുന്നുണ്ടു്. ഈ വർഷത്തെ മിഷ്യനറിയാത്ര ആൺകുട്ടികൾക്കായുള്ള കൊമ്മ്യൂനിറ്റിസ്കൂൾ സോത്സാഹം നടത്തിപ്പോരുന്ന റാന്നിയിലേക്കായിരുന്നു.

പരീക്ഷാഫലം നന്നായിരുന്നു. പരീക്ഷയ്ക്കു ചേർന്ന ൮൨ വിദ്യാർത്ഥികളിൽ ൩൮ പേർ പൂർണ്ണമായും ൧൮ പേർ അംശമായും വിജയികളായി. ൨൨പേർ ഒന്നാംക്ലാസ്സിലും ൧൭ പേർ ബഹുമതികളോടുകൂടിയുമത്രെ പാസ്സായതു്.

## ഇംഗ്ലീഷ്ഹൈസ്കൂളുകൾ

| | കോളേജ് ഹൈസ്കൂൾ. | മല്ലപ്പള്ളി. | മാവേലിക്കര. | തൃശ്ശൂർ. | ബേക്കർ മെമ്മോറിയൽ. |
|---|---|---|---|---|---|
| അദ്ധ്യാപകർ— | | | | | |
| ആംഗ്ലേയർ | 16 | 11 | 16 | 9 | 12 |
| ഇതര ക്രൈസ്തവർ | 10 | 4 | 3 | 4 | 6 |
| അക്രൈസ്തവർ | 4 | 1 | 3 | 10 | ... |
| ആകെ | 30 | 16 | 22 | 23 | 18 |
| അദ്ധ്യേതാക്കൾ— | | | | | |
| ആംഗ്ലേയർ | 243 | 113 | 121 | 52 | 120 |
| ഇതരക്രൈസ്തവർ | 262 | 164 | 283 | 74 | 134 |
| അക്രൈസ്തവർ | 223 | 61 | 45 | 444 | 48 |
| ആൺകുട്ടികൾ | 728 | 275 | 343 | 570 | ... |
| പെൺകുട്ടികൾ | ... | 63 | 106 | ... | 302 |
| ആകെ | 728 | 338 | 449 | 570 | 302 |
| വിജയശതമാനം | 57·9 | 42·4 | 61·5 | 43·2 | 55 |
| ഹോസ്റ്റൽവാസികൾ | 70 | ... | ... | ... | ... |
| സർക്കാർഗ്രാന്റു രൂപാ | 909 | 837 | 1114 | 1929 | 4774 |
| ഫീസുപിരിവു ,, | 24,229 | 9227 | 11,318 | 11,745 | 5022 |
| ആകെച്ചെലവു ,, | 34,488 | 13,431 | 15,590 | 17,659 | 11,536 |

ആൺകുട്ടികൾക്കായുള്ള ഹൈസ്കൂളുകളിൽ പരീക്ഷാവിജയത്തിൽ കൂടുതൽ ശതമാനം (61·5) ലഭിച്ചതു് മാവേലിക്കര ബിഷോപ്പ് ഹോഡ്ജ്സ് സ്മാരക ഹൈസ്കൂളിനാണു്. മൂന്നാംഫാറം ജയിക്കുന്ന സമൎത്ഥരായ കുട്ടികൾക്കായി നടത്തുന്ന പരീക്ഷയിൽ ഉയൎന്നു ജയിക്കുന്നവൎക്കു നല്കപ്പെടുന്ന മഹാരാജാവു തിരുമനസ്സിലെ സ്കോളർഷിപ്പുകൾ ഇക്കൊല്ലം ഇവിടുത്തെ ആറു കുട്ടികൾക്കു ലഭിക്കാനിടയായി. കൊച്ചിസംസ്ഥാനത്തെ സ്കൂളുകൾ തമ്മിൽ നടത്തിയ കായികമത്സരങ്ങളിൽ വിജയികളായി മഹാരാജാവു തിരുമനസ്സിലെ ഷീൽഡു വാങ്ങിയതു നമ്മുടെ തൃശ്ശൂർ ഹൈസ്കൂളത്രെ. രസകരമായ മററു പല സംഗതികളും ആ സ്കൂളിന്റെ റിപ്പോർട്ടിൽ കാണുന്നു. ഒരു ഹൈന്ദവകേന്ദ്രത്തിലും ഹിന്ദുദേവാലയത്തിന്റെ മുൻവശത്തും സ്ഥാപിതമായിരിക്കുന്ന ഈ സ്കൂളിൽ അധഃകൃതരെന്നു പറയപ്പെടുന്ന വൎഗ്ഗക്കാൎക്കു ഇതുവരെ പ്രവേശം ഉണ്ടായിരുന്നില്ല. എന്നാൽ ഇക്കൊല്ലം ഇദംപ്രഥമമായി യാതൊരു പ്രാതികൂല്യവും കൂടാതെ ആ വൎഗ്ഗത്തിൽപെട്ട ഒരു വിദ്യാൎത്ഥിക്കു പ്രവേശം നല്കാൻ സംഗതിയായതു സാമുദായിക മാമൂലുകൾ ഒഴിഞ്ഞുപോകുന്നതിന്റെ ഒരു ലക്ഷ്യമാണു്. സ്കൗട്ടുപ്രസ്ഥാനം ഇവിടെ ശക്തിപ്പെട്ടുവരുന്നു. ടി സംഘം ക്രോയിഡനിലെ ഒരു ഇംഗ്ലീഷ് സ്കൗട്ടുസംഘവുമായി സംഘടിപ്പിക്കപ്പെട്ടിരിക്കുന്നു. കച്ചവടസംബന്ധമായ വിഷയങ്ങളിൽ അഭ്യസനം നല്കുന്ന ഏക മഹാജനവക ഹൈസ്കൂൾ ഇതു മാത്രമാകുന്നു. തൽസംബന്ധമായ പരീക്ഷണം വിജയകരമായിട്ടാണു് പ്രത്യക്ഷപ്പെടുന്നതു്. അദ്ധ്യാപകന്മാരും അദ്ധ്യേതാക്കളും ഓഹരിചേൎന്നുള്ള ഒരു സഹകരണസംഘവും അവിടെ ആരംഭിച്ചിട്ടുണ്ടു്. സംഘത്തിന്റെ വകയായി ഒരു പുസ്തകവ്യാപാരം നടത്തിപ്പോരുന്നതും സ്കൂൾപ്രാരംഭത്തിൽ ഒരു വലിയ വില്പന ഉണ്ടായിട്ടുള്ളതുമത്രെ. ലാഭത്തിൽ ഒരംശം അംഗങ്ങൾക്കു ലാഭപ്പങ്കു് വീതിക്കുന്നതും ശിഷ്ടം നിൎദ്ധനരായ കുട്ടികൾക്കു ഫീസു കൊടുപ്പാൻ സഹായകരമായി ഉപയോഗിക്കുന്നതുമാകുന്നു. പ്രസ്തുത വൎഷം നാല്പതു രൂപാ ഈവിധം വിനിയോഗിച്ചു. സ്കൂളിന്റെ പരിസരങ്ങളിൽ ഒരു നിശാപാഠശാലയും നടത്തിവരുന്നു. ആണ്ടുമുഴുവനും ക്രമമായി അതു നടത്തിയതു് ഏതാനും പൂൎവ്വവിദ്യാൎത്ഥികളായിരുന്നു. മഹാജനവകയിൽ സാക്ഷാൽ സുവിശേഷക ഹൈസ്കൂളായിട്ടുള്ളതു് ഇതു മാത്രമാണു്. ആയതു ഇത്രത്തോളം ചൈതന്യമുള്ളതായി കാണപ്പെടുന്നതു ചാരിതാൎത്ഥ്യജനകമായിരിക്കുന്നു.

കോട്ടയം ബേക്കർസ്മാരകഹൈസ്കൂൾ കഴിഞ്ഞ പത്തു വൎഷംകൊണ്ടുണ്ടായിട്ടുള്ള അഭിവൃദ്ധികളെപ്പററി റിപ്പോർട്ടു ചെയ്യുന്നു. ൧൯൨൦-ൽ അദ്ധ്യാപകരിൽ സ്ത്രീകളായിട്ടുണ്ടായിരുന്നതു് ആറുപേർ മാത്രമായിരുന്നു. ഇപ്പോഴോ ൧൭ പേരുണ്ടു്. അവരിൽ ൧൨ പേരും സ്കൂളിലെ പൂൎവ്വവിദ്യാൎത്ഥിനികളത്രെ. ൨ പേർ ശിക്ഷാക്രമപരിശീലനം കഴിഞ്ഞവരോ കഴിഞ്ഞുകൊണ്ടിരിക്കുന്നവരോ ആകുന്നു. റിപ്പോർട്ടുവൎഷത്തിൽ ഉണ്ടായിട്ടുള്ള സന്തോഷകരമായ ഒരഭിവൃദ്ധി നാലു മുതൽ ആറുവരെ വയസ്സു പ്രായമുള്ളവരും പ്രിപ്പാറട്ടറിക്ലാസ്സിൽ ചേരാൻ പ്രായമില്ലാത്തവരുമായ ശിശുക്കളെ ഉദ്ദേശിച്ചു ഒരു സ്കൂൾ ആരംഭിപ്പാൻ ഇടയായി എന്നുള്ളതാണു്. അവധിക്കു ശീമയിൽ പോയിരുന്നപ്പോൾ റേച്ചൽ മാൿമില്ലൻ നേഴ്സറി സ്കൂളിൽ പ്രത്യേകപരിശീലനം കഴിച്ചിട്ടു് തിരിച്ചെത്തിയ മിസ്സ് ഈസ്റ്റിന്റെ മേൽനോട്ടത്തിലാണു് അതു നടത്തിപ്പോരുന്നതു്. കുട്ടികളുടെ ആരോഗ്യത്തെപ്പററി നല്ല കരുതൽ ചെയ്തുവരുന്നുണ്ടു്. കുട്ടികളോടു സമ്മേളിപ്പിച്ചു നല്കപ്പെടുന്ന അഭ്യസനം പൈതങ്ങൾക്കു അത്യന്തം ഹിതകരമായിരിക്കുന്നു. ൨൫ കുട്ടികൾ കഴിഞ്ഞ വൎഷം അവിടെ പഠിച്ചിരുന്നു.

## ഇംഗ്ലീഷ് മിഡിൽസ്കൂളുകൾ ൧൦

| | | | |
|---|---|---|---|
| അദ്ധ്യാപകർ. | ആംഗ്ലേയർ | | 51 |
| | ഇതര ക്രൈസ്തവർ | | 9 |
| | അക്രൈസ്തവർ | | 7 |
| | | ആകെ | 67 |
| അദ്ധ്യേതാക്കൾ. | ആംഗ്ലേയർ | | 428 |
| | ഇതര ക്രൈസ്തവർ | | 584 |
| | അക്രൈസ്തവർ | | 313 |
| | ആൺകുട്ടികൾ | | 1001 |
| | പെൺകുട്ടികൾ | | 324 |
| | | ആകെ | 1325 |
| സർക്കാർഗ്രാൻറു | | രൂപാ | 1049 |
| ഫീസുപിരിവു | | ,, | 23,642 |
| ആകെച്ചെലവു | | ,, | 27,626 |

മഹായിടവകയിൽ പത്തു് ഇംഗ്ലീഷുമിഡിൽസ്കൂളുകളാണുള്ളതു. എല്ലാംതന്നെ കോട്ടയത്തിനു തെക്കമാണ്. അവയുടെ വിഭജനം:—

| | | |
|---|---|---|
| എലന്തൂർ ഡിസ്ത്രിക്ട് | | കുഴിക്കാലാ ഇംഗ്ലീഷുമിഡിൽസ്കൂൾ |
| കോട്ടയം | ,, | ഒളശ്ശ, മുണ്ടക്കയം |
| മല്ലപ്പള്ളി | ,, | നെടുങ്ങാടപ്പള്ളി, പുന്നവേലി |
| മാവേലിക്കര | ,, | കററാണം, കോട്ടകുളഞ്ഞി, പുതുപ്പള്ളി |
| പള്ളം | ,, | പള്ളം |
| തിരുവല്ലാ | ,, | തലവടി |

ഇവ സർക്കാരിൽനിന്നോ മഹായിടവക പൊതുമുതലിൽനിന്നോ ഉള്ള യാതൊരു സാഹായികധനവുംകൂടാതെ അതതു സഭക്കാരാൽ സ്ഥലത്തുനിന്നുള്ള വരുമാനങ്ങൾമൂലം നടത്തപ്പെട്ടുപോരുന്നു. അവയുടെ മേന്മയെ പുഷ്ടിപ്പെടുത്തണമെന്നുള്ള ഉദ്ദേശ്യത്തോടുകൂടി ഓരോന്നും മഹായിടവക ഹൈസ്കൂളുകളിലെ ഓരോ ഗ്രാഡ്യുവെയിററു അദ്ധ്യാപകൻെറ മേൽനോട്ടത്തിൽ ആക്കുന്നതിനു വിദ്യാഭ്യാസബോർഡു വ്യവസ്ഥചെയ്തു. എന്നാൽ ഇവ്വിധം നല്കപ്പെട്ട ചുമതലകൾ എത്രയും അപൂർണ്ണമായിട്ടുമാത്രമെ ഈ വർഷം നിർവ്വഹിക്കപ്പെട്ടുള്ളു.

## D. നാട്ടുഭാഷാവിദ്യാഭ്യാസം

### ഗ്രാമപള്ളിക്കൂടങ്ങൾ

| | | | മിഡിൽ | പ്രൈമറി |
|---|---|---|---|---|
| സ്കൂളുകളുടെ എണ്ണം | | | 7 | 351 |
| അദ്ധ്യാപകർ. | ആംഗ്ലേയർ | | 60 | 545 |
| | ഇതരക്രൈസ്തവർ | | 4 | 32 |
| | അക്രൈസ്തവർ | | 3 | 12 |
| | | ആകെ | 74 | 589 |
| അദ്ധ്യേതാക്കൾ :— | ആംഗ്ലേയർ | | 1008 | 7840 |
| | ഇതരക്രൈസ്തവർ | | 721 | 6547 |
| | അക്രൈസ്തവർ | | 567 | 8075 |

| | | | |
|---|---|---|---|
| | ആൺകുട്ടികൾ | 1380 | 13,711 |
| | പെൺകുട്ടികൾ | 916 | 9751 |
| | ആകെ | 2296 | 23,462 |
| സർക്കാർഗ്രാന്റു | | | രൂപാ 68,592 |
| ഫീസു | | | |
| ആകെച്ചെലവു് | | | രൂപാ 1,12,885 |

ഓരോ ക്ലാസ്സിൽ കുട്ടികളുടെ സംഖ്യ താഴെകാണുംപ്രകാരമാണ് :—

| | ആൺ | പെൺ | ആകെ |
|---|---|---|---|
| ൧-ാം ക്ലാസ്സു | 6060 | 4759 | 10,819 |
| ൨-ാം ,, | 3277 | 2422 | 5699 |
| ൩-ാം ,, | 1888 | 1357 | 3245 |
| ൪-ാം ,, | 1514 | 952 | 2466 |
| ൫-ാം ,, | 264 | 94 | 358 |
| ൬-ാം ,, | 180 | 63 | 243 |
| ൭-ാം ,, | 147 | 44 | 191 |

ത്രിശ്ശൂർഡിസ്ത്രിക്റ്റിലും മൂന്നാർ പീരുമേട എന്നീ സ്ഥലങ്ങളിലും ഉള്ള സ്കൂളുകളുടെ കണക്കുകൾ ഇതിൽ ഉൾപ്പെടുന്നില്ല.

സർക്കാർ പ്രൈമറിപാഠശാലകൾ കഴിഞ്ഞാൽ ആംഗ്ലിയാസഭയുടെ ൩൫ം പ്രൈമറിസ്കൂളുകളും അതിൽ പഠിക്കുന്ന ൨൩,൦൦൦-ത്തിൽപരം കുട്ടികളും അതോടുകൂടി തെക്കെ തിരുവിതാംകൂറിൽ തെന്നിന്ത്യാഐക്യസഭ നടത്തിപ്പോരുന്ന സ്കൂളുകളെയും അവയിലെ കുട്ടികളെയുംകൂടി കണക്കാക്കുന്നപക്ഷം ഈ സംസ്ഥാനങ്ങളിലെ പ്രാഥമികവിദ്യാഭ്യാസത്തിന്റെ ഒരു വലിയ അംശം നിർവ്വഹിച്ചുപോരുന്നതായി കാണാം. അങ്ങനെ നാം ചെയ്തുപോരുന്ന ഈ വേല വളരെ വിലയേറിയതാണെങ്കിലും ഇനിയും ഒട്ടുവളരെ നന്നാവാനുള്ളതായിട്ടാണിരിക്കുന്നതു. പണത്തിന്റെ കുറവു, അദ്ധ്യാപകന്മാരിൽ പലരുടെയും പ്രാപ്തിക്കുറവു, സ്ഥലത്തെ മേലന്വേഷണത്തിന്റെ പോരായ്മ, ഗ്രാമീണജനസമുദായത്തിന്റെ ആവശ്യങ്ങൾക്കു അനുയോജ്യമല്ലാത്ത പാഠപദ്ധതി എന്നിവയാണ ഈ വേലയ്ക്കു ഇപ്പോൾ കാണപ്പെടുന്ന പ്രധാന ന്യൂനതകൾ. ഇതേപ്പററി വിദ്യാഭ്യാസബോർഡ് ആലോചിക്കയും പരിഹാരമാർഗ്ഗങ്ങൾ അന്വേഷിക്കയും ചെയ്തുപോരുന്നു. ഒരു വലിയ പ്രയത്നമാകകൊണ്ടു സാവധാനത്തിലും അല്പാല്പമായും ഉള്ള അഭിവൃദ്ധിമാത്രമേ ഇതിൽ ആശിക്കാൻ തരമുള്ളൂ.

കൊമ്മ്യൂണിററി സ്കൂളുകൾ

| | റാന്നി | ബെഥേൽ |
|---|---|---|
| അദ്ധ്യാപകർ | 2 | 6 |
| അദ്ധ്യേതാക്കൾ | 50 | 84 |
| ക്ലാസ്സുകൾ | 3 | 6 |
| ഫീസ് | രൂപാ 36 | രൂപാ 358 |
| സർക്കാർഗ്രാന്റു | — | — |
| മൊത്തം ചെലവു | രൂപാ 3930 | രൂപാ 3952 |

ജനങ്ങളുടെ—വിശേഷിച്ചു പാവപ്പെട്ട സമുദായങ്ങളുടെ—ആവശ്യങ്ങൾക്കു

പററിയതരം വിദ്യാഭ്യാസം നല്കുന്നതിനു നാം ചെയ്തുപോരുന്ന ഏററവും രസകരവും പ്രത്യാശാജനകവുമായ പരിശ്രമം ആൺകുട്ടികൾക്കായി റാന്നിയിലും പെൺകുട്ടികൾക്കുവേണ്ടി ചെതലിലും ഉള്ള കൊമ്മ്യൂണിററിസ്ക്കൂളുകളിലേതാകുന്നു.

അവിടത്തെ പ്രത്യേക പരിശ്രമം കുട്ടികളെ എഴുത്തും വായനയും കണക്കും അഭ്യസിപ്പിക്കമാത്രമല്ല പിൽക്കാലജീവിതത്തിൽ അവൎക്കു പ്രയോജനകരമായിരിക്കത്തക്ക തൊഴിലുകളിലും ഗൃഹകൃത്യങ്ങളിലും പരിശീലനം നല്കുക എന്നുള്ളതുംകൂടി ആകുന്നു.

ഈ പദ്ധതിയുടെ ഒരു പ്രധാനഭാഗമായിരിക്കുന്ന കോട്ടേജ്‌രീതി (കുടുംബജീവിതസമ്പ്രദായം) റാന്നിയിൽ ഇതുവരെ ആരംഭിക്കാൻ സാധിച്ചില്ലെങ്കിലും വിദ്യാഭ്യാസത്തിനു ശരിയായ ഒരു പ്രായോഗികചായ്‌വു നല്കപ്പെട്ടിരിക്കുന്നു. കൃഷി, കോഴിവളൎത്തൽ, ആടുകളെയും തേനീച്ചയെയും സംരക്ഷിക്ക, പുസ്തകംബയണ്ടു, തയ്യൽ മുതലായതും ചില ആൺകുട്ടികൾ പ്രത്യേക വാസന പ്രദൎശിപ്പിക്കുന്ന എംബ്രോയിഡറിപോലും അവിടെ അഭ്യസിപ്പിച്ചുവരുന്നു. ചൂരൽപണി, കയൎപിരി, വടിയുണ്ടാക്കുക എന്നിവയിലും പരീക്ഷണങ്ങൾ നടത്തിവരുന്നുണ്ടു. സ്ക്കൂളിലെ സകല വാൎത്തകളും അടങ്ങിയ ഒരു പ്രതിവാരപത്രം ശനിയാഴ്ചതോറും കുട്ടികൾ പ്രസിദ്ധംചെയ്തുപോരുന്നു. കൊമ്മ്യൂണിററിസ്ക്കൂൾ വ്യവസായക്കമ്പനി എന്ന അഭിധാനത്തോടുകൂടി കുട്ടികൾതന്നെ ഒരു കമ്പനി രൂപവൽക്കരിച്ചതു ഈ വൎഷത്തെ രസകരമായ ഒരു സംഭവമാകുന്നു. ഹെഡ്മാസ്റ്റർ മിസ്റ്റർ ഡബ്ളിയു. ജെ. ചെറിയാൻ താഴെക്കാണുംവിധം അതിനെപ്പററി വിവരിക്കുന്നു. 'കുട്ടികളെ പ്രോത്സാഹിപ്പിച്ചതനുസരിച്ചു വീടുകളിൽനിന്നു കൊണ്ടുവന്ന സ്വന്തം കോഴികൾ ആദ്യം മിക്ക കുട്ടികൾക്കും ഉണ്ടായിരുന്നു. അവ നഷ്ടപ്പെട്ടുപോകാതെ സൂക്ഷിക്കുന്നതു പ്രയാസമായിത്തീരുകയും കുട്ടികളുടെ തോട്ടങ്ങൾക്കു ഉപദ്രവകരമായിഭവിക്കയും ചെയ്തു. അതെപ്പററി കുട്ടികൾ യോഗംകൂടി ആലോചിക്കയും ദീൎഘമായ വാദപ്രതിവാദങ്ങൾക്കുശേഷം കോഴികളെ വിററു പകരം ഏതാനും ആടുകളെ വാങ്ങിപ്പാൻ തീരുമാനിക്കയും ചെയ്തു. കോഴികളെ വിററുകിട്ടിയ പണം ഓരോ കുട്ടിക്കും ഓരോ ആടിനെ വാങ്ങാൻ മതിയാകാതെവന്നതുകൊണ്ടു കൊമ്മ്യൂണിററിസ്ക്കൂൾ വ്യവസായക്കമ്പനി എന്ന പേരോടുകൂടി ഒരു കമ്പനി സ്ഥാപിച്ചു. ഒരു രൂപാ വിലെക്കു ഓഹരികൾ വിററുകിട്ടിയ പണംകൊണ്ടു കമ്പനികളുടെപേൎക്കു ആറു ആടുകളെ വാങ്ങി. ആടുകളെ കെട്ടി സൂക്ഷിക്കുന്നതിനു ഒരു നല്ല കൂടും കുട്ടികൾതന്നെ കെട്ടിയുണ്ടാക്കി. ആടുകളെ രക്ഷിക്ക, കണക്കുകൾ സൂക്ഷിക്ക, കമ്പനിസംബന്ധിച്ച മററു ജോലികൾ ചെയ്ക എന്നതെല്ലാം കുട്ടികൾതന്നെ നിൎവ്വഹിച്ചുപോരുന്നു.'

പെൺകുട്ടികൾക്കുള്ള കൊമ്മ്യൂണിററിസ്ക്കൂളിനെപ്പററി മിസ്സ് നിവുമദാമ്മ താഴെക്കാണുംവിധം റിപ്പോൎട്ടുചെയ്യുന്നു. 'ജനുവരിമാസത്തിൽ ഞങ്ങളുടെ പുതിയ കെട്ടിടത്തിന്റെ ഉൽഘാടനം നടന്നു. അതു ഒരു നാലുകെട്ടുമാതിരിയിലും നാലു സ്ക്കൂൾകുടുംബങ്ങളുടെ വാസത്തിനു മതിയായതും ആകുന്നു. മദ്ധ്യത്തിലുള്ള ഒരു ചെറിയ മുററത്തിനു ചുററുമായി ഓരോ കുടുംബത്തിന്റെയും ചുമതല വഹിക്കുന്ന അദ്ധ്യാപികമാരുടെ വാസത്തിനു ഓരോ ചെറിയ മുറിയും നാലു പൊതുമുറികളും ഉണ്ടു. ഓരോ കുടുംബത്തിനും ഓരോ കുശിനിയും ഓരോ ചെറിയ തോട്ടവും ഉണ്ടു. തോട്ടത്തിൽ അവരവൎക്കാവശ്യമുള്ള സസ്യാദികൾ അവരവർതന്നെ നട്ടുവളൎത്തുന്നു.

സ്ക്കൂൾവൎഷാരംഭത്തിൽ ൯-ാംക്ലാസ്സ് ആരംഭിച്ചു. ആ ക്ലാസ്സിലെ പ്രോജക്ട് രസകരമായ ഒന്നായിരുന്നു. വേണ്ട വിവരങ്ങൾ സംഭരിച്ചു സ്ക്കൂളിന്റെ ഒരു

ചരിത്രം എഴുതി പൂൎത്തിയാക്കിയതു കൂടാതെ സ്ക്കൂൾ ഏതു സമുദായങ്ങളെ ഉദ്ദേശിച്ചിരിക്കുന്നുവോ അവരുടെ പ്രത്യേകാവശ്യങ്ങളെപ്പററി വാദപ്രതിവാദം നടത്തുകയും ചെയ്തു. ഭവനങ്ങൾ ശരിയായി നിൎമ്മിച്ചു സൂക്ഷിക്കായ്ക, രോഗങ്ങൾ, കടം മുതലായവയെപ്പററി നടന്ന സംഭാഷണങ്ങൾ ഒരു തക്ക പ്ലാൻ തയ്യാർചെയ്തു ഒരു നല്ല വീടു മണ്ണുവെച്ചും മററും തങ്ങൾക്കായി ചമയ്ക്കുന്നതിനു അവരെ പ്രേരിപ്പിച്ചു. ആ കെട്ടിടം ബലമുള്ളതും വായുസഞ്ചാരമുള്ളതും വെളുത്തേച്ചതും ശുചിയായിരിക്കുന്നതും ആണെങ്കിലും ചെലവു വളരെ കുറവത്രെ. തന്മൂലം അതു ഒരു മാതൃകാഭവനമായിരിക്കുന്നു. ഒരു സ്ക്കൂൾവ്യാപാരശാല നടത്തുന്നതിൽ ൭-ാംക്ലാസ്സുകാർ വളരെ ഉൽസുകരായിരുന്നു. ആശ്രമക്കാൎക്കും സ്ക്കൂൾഭവനക്കാൎക്കും ആവശ്യമുള്ള അരി, മുളകു മുതലായതും കടലാസു, മഷി, പഞ്ഞി, മററു ചില്ലറസാമാനങ്ങൾ ആദിയായവയും ഇവരോടു വാങ്ങിവന്നു. ഒരു തപാൽആഫീസ്സ്, ഒരു കൃഷിത്തോട്ടം, ഒരു വൎത്തമാനപ്പത്രം, ഒരു പാവ എന്നിവയായിരുന്നു മററു ക്ലാസ്സുകളിലെ പ്രോജക്ട്കൾ. കയറുപിരി, എഴുത്തുകൂടു ഉണ്ടാക്കൽ എന്നിവയും കൈത്തൊഴിലുകളായി അഭ്യസിപ്പിക്കപ്പെട്ടു. തഴകിട്ടുന്നതു ഒരു പ്രയാസംതന്നെ ആകുന്നു. അതു മുറയ്ക്കു ഇവിടെ എല്പിച്ചുതരുന്നതിനു നമ്മുടെ ചില സഭകളുമായി തൃപ്തികരമായ ഒരേൎപ്പാടുചെയ്യാൻ കഴിയുമെങ്കിൽ ആയതു വലിയ സഹായമായിരുന്നു.

## സുവിശേഷവേല

സുവിശേഷകർ—

| | |
|---|---|
| പുരുഷന്മാർ | 25 |
| സ്ത്രീകൾ | 8 |
| പരിശീലനം ലഭിച്ചവർ | 18 |
| ലഭിക്കാത്തവർ | 15 |
| ആംഗ്ലേയർ | 33 |
| ഇതരക്രൈസ്തവർ | — |
| ആകെ | 33 |

| | 1929 | 1930 |
|---|---|---|
| സുവിശേഷവേലയ്ക്കുള്ള സംഭാവനകൾ | രൂ. 7237 | രൂ. 4367 |
| പ്രായംചെന്നവരുടെ സ്നാനം | 693 | 655 |
| സുവിശേഷപ്രതികൾ വിററതു | 2138 | 1738 |

ഈ സംഖ്യകൾ മഹായിടവക മിഷ്യൻബോൎഡു നിയന്ത്രിക്കുന്ന സുവിശേഷപ്രയത്നങ്ങളെസംബന്ധിച്ചുള്ളതു മാത്രമാണ്.

കഴിഞ്ഞ ൫൰ വൎഷത്തെ സുവിശേഷവേലയെ പിറകോട്ടു ഒന്നു തിരിഞ്ഞു നോക്കി ഈ പ്രയത്നത്തിൽ നാം അഭിവൃദ്ധിപ്പെട്ടുവരുന്നുണ്ടോ എന്നു നമ്മോടു തന്നെ ചോദിക്കുന്നതു ഈ ജൂബിലിവൎഷത്തിൽ എത്രയും ചേൎച്ചയായ ഒന്നത്രെ. നമ്മുടേതു ഒരു സുവിശേഷസഭയായിരിക്കുന്നുവോ? അതിന്റെ അംഗങ്ങൾ ആത്മാക്കൾക്കുവേണ്ടിയുള്ള ദൈവികസ്നേഹംകൊണ്ടു നിറഞ്ഞവരോ? നാം നമ്മുടെ കുരിശു വഹിച്ചുംകൊണ്ടു ക്രിസ്തുവിനെ അനുഗമിക്കുന്നുവോ? സുവിശേഷപ്രയത്നസംരംഭങ്ങൾ സംബന്ധിച്ചിടത്തോളം കഴിഞ്ഞ ൫൰ വൎഷത്തിനിടയ്ക്കു ആശ്ചൎയ്യകരമായ അഭിവൃദ്ധി ഉണ്ടായിട്ടുണ്ട്. പത്തുവൎഷം മുമ്പു വിദേശമിഷ്യൻ ആരംഭിച്ചിരുന്നില്ല. കൊച്ചിക്കും തിരുവിതാംകൂറിനും വെളിയിൽ ഏതെങ്കിലും ഒരു സ്ഥലത്തു സുവിശേഷപ്രയത്നം ആരംഭിക്കേണ്ടതിന്റെ ആവശ്യകത എന്ന വിഷയം ചൎച്ച്മിഷ്യനറി അസ്സോ

സേക്ഷ്യന്റെ പുനരാലോചനയ്ക്കും പ്രവൎത്തനത്തിനുംവേണ്ടി സഭാംഗസമാജം സമൎപ്പിച്ചിരുന്നതേയുള്ളു. കരപ്പുറംമിഷ്യൻ ശൈശവാവസ്ഥയിൽ മാത്രം സ്ഥിതിചെയ്യുന്നു. ഇപ്പോൾ തിരുവനന്തപുരത്തും പരിസരപ്രദേശങ്ങളിലും ചെയ്യുപോരുന്ന വേല ആരംഭിച്ചിരുന്നില്ല. ബഥേൽ ആശ്രമത്തിന്റെ സംഗതി ആലോചനയിൽ പോലും പെട്ടിട്ടില്ലായിരുന്നു. ഈ നാലു പ്രയത്നങ്ങളുടെയും ആവിൎഭാവത്തിനു സംഗതിയാക്കിയ ആലോചന, പ്രാൎത്ഥന, ദാനങ്ങൾ, സ്ഥിരോത്സാഹം ഇവയ്ക്കുവേണ്ടി നാം ദൈവത്തെ സ്തുതിക്കുന്നു. അട്ടൂർമിഷ്യൻ സുവിശേഷകന്മാരുടെയും ഉപദേശിനിമാരുടെയും വേല, സുവിശേഷഞായറാഴ്ച, യുദമിഷ്യൻ എന്നീ പുരാതന പ്രസ്ഥാനങ്ങളെപ്പറ്റി ആലോചിക്കുമ്പോൾ അഭിവൃദ്ധിയുണ്ടായിട്ടുണ്ടോ ഇല്ലയോ എന്നു ക്ലിപ്തമായി പറക എളുപ്പമല്ല. സുവിശേഷകന്മാരുടെയും ഉപദേശിനിമാരുടെയും പ്രവൎത്തനങ്ങൾ ഇപ്പോൾ മദ്ധ്യസ്ഥാനത്തുനിന്നും ക്രമപ്പെടുത്തിപ്പോരുന്നു. അവരിൽനിന്നു റിപ്പോർട്ടുകൾ സ്വീകരിക്കയും അവൎക്കായി ധ്യാനയോഗങ്ങളും പരിശീലനാവസരങ്ങളും ചട്ടവട്ടപ്പെടുത്തുകയും ചെയ്യുന്നു. അവരുടെ വേലകൊണ്ടു മുമ്പിലത്തേക്കാൾ പ്രത്യക്ഷമായ ഫലങ്ങൾ ഉണ്ടാകുന്നുണ്ടോ? ഈ ചോദ്യത്തിനു അനുസരണരൂപത്തിൽ മറുപടി പറക പ്രയാസമാണ്. അതു സാധാരണ ക്രിസ്ത്യാനികളുടെ പിന്തുണ അവൎക്കില്ലാഞ്ഞിട്ടല്ലയോ? സുവിശേഷപ്രകാരം ജീവിതം നയിക്കുന്നതു സുവിശേഷം പ്രസംഗിക്കുന്നതിനേക്കാൾ കൂടുതൽ പ്രാധാന്യമുള്ളതാകുന്നു. തങ്ങളോടു പ്രസംഗിക്കുന്ന സംഗതികളെക്കുറിച്ചു ഹിന്ദുക്കൾ മിക്കപ്പോഴും അനുകൂലമുള്ളവരത്രെ. എന്നാൽ സാധാരണ ക്രിസ്ത്യാനികളുടെ ജീവിതത്തിൽ ക്രിസ്തുവിനെ അവർ കാണാതിരിക്കുന്നതുകൊണ്ടു സ്വന്ത മാൎഗ്ഗത്തെ ഉപേക്ഷിപ്പാൻ അവരെ ഉത്സാഹിപ്പിക്കുന്നതിനു പൎയ്യാപ്തമായ പ്രേരണ അവൎക്കു ലഭിക്കാതെ പോകുന്നു.

മഹമ്മദീയരെ ഉദ്ദേശിച്ചു വ്യവസ്ഥാപിതമായ ഒരു വേലയും ഇതേവരെ മഹാഇടവകയിൽ ആരംഭിച്ചിട്ടില്ല. രാജ്യം ഒട്ടുക്കും അവരെ കാണ്മാനുണ്ട്. ചില പട്ടണങ്ങളിൽ അവർ വളരെ പ്രബലന്മാരായും ഇരിക്കുന്നു. തിരുവിതാംകൂറിൽ തന്നെ ൨,൭൦,൦൦൦ മഹമ്മദീയരുണ്ട്. എത്രയും പ്രധാനപ്പെട്ട ഈ വേലയ്ക്കു പറ്റിയ ഒരു പ്രവൎത്തകനെ ലഭിക്കേണ്ടതിലേക്കു നാം പ്രാൎത്ഥിക്കേണ്ടതല്ലയോ?

മിഷ്യൻവേലയ്ക്കുള്ള ബോർഡിനാൽ നിയന്ത്രിക്കപ്പെടുന്ന മഹാഇടവക സുവിശേഷപ്രയത്നമെന്നും, അവരാൽ നിയന്ത്രിതമല്ലാത്തുള്ള സ്വതന്ത്രവേലയെന്നും മഹാഇടവകയിൽ നടക്കുന്ന സുവിശേഷയത്നങ്ങളെ രണ്ടായി പിരിക്കാം.

## A. മഹാഇടവകപ്രയത്നം

വാൎഷിക മിഷ്യനറിഉത്സവം ഒക്ടോബർ ൧൭-ാംനു കോത്തലവെച്ചു മാൎത്തോമ്മാ സഫ്രഗൻ മെത്രാപ്പോലീത്താ തിരുമനസ്സിലെ ആദ്ധ്യക്ഷത്തിൽ നടത്തപ്പെട്ടു. അതിൽ ൨൦-ൽപരം ഇടവകകളിലെ പ്രാതിനിധ്യം ഉണ്ടായിരുന്നു. ഒരു ഘോഷയാത്രയും ഒരു പ്രത്യേക ശുശ്രൂഷയും ഒരു പൊതുയോഗവും നിൎവ്വഹിക്കപ്പെട്ടു. സാധുജനങ്ങളുടെ സഭകളിൽനിന്നും ഒട്ടുവളരെപ്പേർ സംബന്ധിച്ചിരുന്നു. അവരെല്ലാവരും തന്നെ അന്നേദിവസം വളരെ സന്തോഷവും ഉത്സാഹവും ഉള്ളവരായി കാണപ്പെട്ടു. ആകപ്പാടെ ആ മഹോത്സവം ഒരു വലിയ വിജയംതന്നെ ആയിരുന്നു.

പതിവുപോലെ ഓണംആഴ്ചവട്ടം ഉൾപ്പടെ ആണ്ടിൽ നാലു സുവിശേഷഞായറാഴ്ചകൾ ആചരിക്കപ്പെട്ടു. തത്സംബന്ധമായി നടന്ന വേലയുടെ വിവരത്തിനു ൧൯ ഇടവകകളിൽനിന്നു മാത്രമെ റിപ്പോർട്ടുകൾ ലഭിച്ചുള്ളു. ഈ പ്രയത്നത്തിലുള്ള നമ്മുടെ ശുഷ്കാന്തി കുറഞ്ഞുപോകുന്നുണ്ടോ എന്നു ശങ്കിക്കേണ്ടിയിരിക്കുന്നു. പത്തു വൎഷംമുമ്പു ഇപ്പോഴത്തേതിൽ കൂടുതൽഇടവകകൾ ഇതിൽ പ്രവൎത്തി

ച്ചിരുന്നു. സുവിശേഷവേലക്കാർ ൨൭ പുരുഷന്മാരും വ സ്ത്രീകളും അത്രെ. പുരുഷന്മാരെ ഓച്ചിറ, ചങ്ങനാശ്ശേരി, കുമ്പളാംപൊയ്ക, വൈക്കം എന്നീ സ്ഥലങ്ങളിൽ ഓരോ സംഘമായി നിയോഗിച്ചിരിക്കുന്നു. ചങ്ങനാശ്ശേരിയിലെയും വൈക്കത്തെയും പ്രവൎത്തകന്മാർ യോജിച്ചു നവംബർമാസത്തിൽ ഒരു പ്രത്യേക പ്രസംഗയാത്ര നടത്തി. ഉപദേശിനിമാരെല്ലാംതന്നെ ശരിയായ പ്രാപ്തിയുള്ളവരല്ല. സുവിശേഷവേലയ്ക്കുള്ള വിളി ലഭിച്ചവരും പ്രാപ്തരുമായ അപേക്ഷകരുള്ളപക്ഷം ഇതിലേക്കു പല വേലക്കാരെ ഇനിയും ആവശ്യമുണ്ട്. പ്രാപ്തിയുള്ള രണ്ടു സുവിശേഷകന്മാരെ ലഭിക്കാഞ്ഞതുകൊണ്ടു കളവങ്കോട്ടു നടത്തിവന്ന അഭിവൃദ്ധികരമായ വേല നിൎത്തിക്കളയേണ്ടിവന്നു.

പ്രസ്തുതവൎഷത്തിൽ അധികഭാഗവും രോഗാവധിയിൽ ഇരുന്ന സാധു കെ. ഐ. മത്തായിഅവർകളുടെ അഭാവത്തിൽ ഹിന്ദുക്കൾക്കായി ആലപ്പുഴ ക്രിസ്ത്യൻ ഇൻസ്റ്റിറ്റ്യൂട്ടിൽ നടത്തിപ്പോരുന്ന സാധാരണ പ്രവൎത്തനങ്ങളെല്ലാം അല്പം പ്രയാസത്തോടെ സാധിക്കേണ്ടിവന്നു. സുഖംപ്രാപിച്ചു വൎഷാവസാനത്തിനുമുമ്പ് സന്തോഷപൂൎവ്വം തന്റെ വേല കയ്യേല്ക്കുവാൻ അദ്ദേഹം പ്രാപ്തനായതു ചാരിതാൎത്ഥ്യജനകമായിരിക്കുന്നു. അദ്ദേഹത്തിന്റെ അവധികാലത്തു മിസ്റ്റർ എം. ജെ. തോമസ് അവിടത്തെ ജോലികളും ഹിന്ദുക്കൾക്കുവേണ്ടിയുള്ള അദ്ധ്യയനക്ലാസ്സുകളും മുടക്കംക്രൂടാതെ നടത്തിപ്പോന്നു.

കൊച്ചിയിൽ യൂദന്മാരുടെ ഇടയിലെ വേല രണ്ടു സുവിശേഷകന്മാരും ഒരു ഉപദേശിനിയുംക്രൂടി ചെയ്തുവരുന്നു. ചില സ്ഥലങ്ങളിൽ വലിയ എതിൎപ്പുകൾ ഉണ്ടെങ്കിലും സുവിശേഷം കേൾപ്പാൻ താല്പൎയ്യമുള്ളവർ ഇക്കൂട്ടത്തിൽ പലരും ഉണ്ട്. യൂദന്മാൎക്കായി റവ. പി. ജെ. ജോഷ്വാ തയ്യാർചെയ്തു ഒരു ലഘുലേഖ ഈ വൎഷം അച്ചടിപ്പിച്ചു പ്രസിദ്ധിപ്പെടുത്തി.

സംവത്സരങ്ങൾ കഴിയുംതോറും അട്ടൂർമിഷ്യനെപ്പററി മുമ്പുണ്ടായിരുന്ന ഉത്സാഹം പുലൎത്തിക്കൊണ്ടുപോകുക പ്രയാസമായിക്കാണുന്നു. അവിടത്തെ ഇപ്പോഴത്തെ വേല ഒരു സാധാരണ ഇടവകയിലെ വേലയിൽനിന്നും അധികം വ്യത്യാസപ്പെട്ടിരിക്കുന്നില്ല. അട്ടൂർമിഷ്യൻ മഹായിടവകയുടെ സീമന്തസന്താനമത്രെ. മററു ഇടവകകൾക്കുള്ള സ്ഥാനം അതിനും ലഭിക്കത്തക്കവണ്ണം അതിനെയും ഡിസ്ത്രിക്റ്റ്കൌൺസിലിൽ ചേൎപ്പാനുള്ള കാലം സമീപിച്ചുവരുന്നു. തന്നാണ്ടാരംഭത്തിൽ ആ വഴിക്ക് ഒരു ശ്രമം നടക്കുകയും അട്ടൂർഡിസ്ത്രിക്ടിൽ ഒരംശത്തെ വേർപിരിച്ചു ഒരു പുതിയ ഇടവകയാക്കി ഇലന്തൂർകൌൺസിലിൽ ചേൎക്കയും ഉണ്ടായി. ശേഷം ഭാഗത്തെയും അപ്രകാരം ചേൎക്കുന്നതിനു ഏതാനും വൎഷംക്രൂടി കഴിയേണ്ടിയിരിക്കുന്നു. കാരണം അതിന്റെ സന്ധിപ്പിനു പൊതുമുതലിൽനിന്നുള്ള വീതംകൊണ്ടു മതിയാകാതവണ്ണം അവിടത്തെ ആവശ്യങ്ങൾ അധികമാണ്. എരുമാപ്രഇടവകയിൽ നടത്തിയ ഒരു മിഷ്യനറിയോഗത്തിൽ അട്ടൂർമിഷ്യനിലെ ഒരു അംഗം ഒരു പ്രസംഗംചെയ്തതിന്റെ ഫലമായി അവിടത്തെ ഒരു സ്റ്റേഷ്യൻ ഭരമേററു നടത്തിക്കൊള്ളാമെന്നു ആ ഇടവകക്കാർ ചെയ്ത നിശ്ചയം ഈ വൎഷത്തെ സന്തോഷകരമായ ഒരു സംഭവമാകുന്നു. അട്ടൂർമിഷ്യനറിയായി കഴിഞ്ഞ പല വൎഷങ്ങൾ സോത്സാഹം പ്രവൎത്തിച്ചുകൊണ്ടിരുന്ന അബ്രഹാം കോശിഅച്ചൻ സ്ഥലംമാറിപ്പോകയും പകരം സി. കെ. ജോൺഅച്ചൻ നിയമിക്കപ്പെടുകയും ചെയ്തതും പ്രസ്തുതവൎഷം തന്നെയായിരുന്നു.

ഹൈദ്രബാദിലെ വിദേശമിഷ്യന്റെ ൧൯൩൦-ലെ വൃത്താന്തം സ്തോത്രത്തിനുള്ള ചിന്തകളെ ഉദ്ദീപിപ്പിക്കുന്നതത്രെ. ൧൯൩൧ ഒക്ടോബർമുതൽ മിഷ്യനറിമാർ അ

വിടെ വേല ചെയ്തുകൊണ്ടിരുന്നെങ്കിലും ൧൯൨൯ അവസാനംവരെ ധൈര്യപ്രദമായ ഒരു സംഗതിയും വ്യക്തമായി കാണ്മാനുണ്ടായിരുന്നില്ല. റിപ്പോർട്ടുവർഷത്തെ ഒന്നാംമാസമാകുന്ന ജനുവരിമാസം ൨൫-ാംതിയ്യതിയായിരുന്നു അവിടുത്തെ ആദ്യസ്നാനം നടന്നതു്. അന്നേദിവസം കാട്ടറപ്പള്ളിയിൽനിന്നും നാലുമൈൽ അകലെ ചിന്നകൊടിപ്പാകാഗ്രാമത്തിൽ മാളാജാതിക്കാരായ ൩൭ ആളുകൾ ഡോർണക്കൽമഹായിടവകമിഷ്യനർ റവ. എസ്സ്. എസ്സ്. സുബ്ബയ്യാഅവർകളാൽ സ്നാനം ചെയ്യപ്പെട്ടു. ജനറൽകൌൺസിലിൽ സംബന്ധിച്ചശേഷം കല്കത്തായിൽനിന്നും തിരികെ വരുംവഴിയ്ക്കു് ആർച്ച്ഡീക്കൻ ബഞ്ചമിനും റവ. സി. കെ. ജേക്കോബുംകൂടി വിദേശമിഷ്യൻവയൽ സന്ദർശിക്കയും ഫെബ്രുവരി ൭-ാംതിയ്യതി മേല്പറഞ്ഞ വർഗ്ഗക്കാരായ അഞ്ചുപേരെക്കൂടി സ്നാനപ്പെടുത്തുകയുംചെയ്തു. വീണ്ടും മെയ് ൨൮-ാംതിയ്യതി കോപ്പലാഗ്രാമത്തിലുള്ള മാളാവർഗ്ഗക്കാരെല്ലാംതന്നെ അവരുടെ നായകനുൾപ്പടെ ൭൭ പേർ റവ. സുബ്ബയ്യയാൽ സ്നാനംകഴിപ്പിക്കപ്പെട്ടു. അടുത്തദിവസം തന്നെ ചിന്നകൊടിപ്പാകയിൽ ൯൦ ആളുകൾകൂടി സ്നാനപ്പെട്ടു. പിന്നീടു രണ്ടുപേർകൂടി സ്നാനമേററു. നമ്മുടെ വിദേശമിഷ്യനിലെ ആത്മാക്കളുടെ സംഖ്യ ഇപ്പോൾ ൨൨൨ ആയിരിക്കുന്നു.

കാട്ടറപ്പള്ളിയിൽ ഒന്നേകാൽ ഏക്കർ വിസ്തീർണ്ണമുള്ള ഒരു വസ്തുവും രണ്ടു ചെറിയ കെട്ടിടങ്ങളും നമുക്കുണ്ടു്. ഒന്നിൽ മിഷ്യനറിമാരും മററതിൽ തെലുങ്കുപ്രവർത്തകനും പാർത്തുവരുന്നു. അയാൾ താമസിക്കുന്ന കെട്ടിടത്തിന്റെ ഒരുഭാഗം ജനങ്ങളുടെ ആരാധനസ്ഥലമായി വേർതിരിച്ചിരിക്കുന്നു. കൊടിപ്പാകയിൽ അര ഏക്കർ സ്ഥലം വാങ്ങി ഒരു കെട്ടിടം പണികഴിപ്പിച്ചിട്ടുള്ളതിൽ ജൂലായി ൨൫-ാംതിയ്യതിമുതൽ അവിടുത്തെ പ്രവർത്തകൻ താമസിച്ചുവരുന്നു. പകൽ പള്ളിക്കൂടങ്ങളും രാത്രി പ്രാർത്ഥനയോഗങ്ങളും ഞായറാഴ്ച രാവിലെ ശുശ്രൂഷകളും ക്രമമായി നടന്നുവരുന്നു. നവംബർമാസത്തിൽ ഒരു വിളവെടുപ്പുത്സവം നടത്തി അതിലെ വരുമാനം ൧൯ രൂപാ എൻ. എം. എസ്സ്. ജൂബിലിമുതൽശേഖരത്തിനു നല്കി.

എൻ. എം. എസ്സിന്റെ രജതജൂബിലി ഡിസംബർ ഒടുവിലത്തെ ആഴ്ചവട്ടത്തിൽ നടത്തി. ആ യോഗത്തിൽ മിസ്റ്റർ ററി. എം. തോമസ് നമ്മുടെ പ്രാതിനിധ്യം വഹിച്ചു് നമ്മുടെ വിദേശമിഷ്യൻവേലയെപ്പററി ഒരു പ്രസംഗം വായിച്ചു.

ഡോർണക്കൽബിഷോപ്പുതിരുമനസ്സുകൊണ്ടു ജനുവരിമാസത്തിൽ നമ്മുടെ വേലസ്ഥലം സന്ദർശിക്കയും സ്നാനങ്ങളും വിശുദ്ധസംസർഗ്ഗവും നടത്തുന്നതിനു രണ്ടു പട്ടക്കാരെ ദയവായി അയച്ചുതരികയുംചെയ്തു. ഒരു വിദ്യാർത്ഥിമന്ദിരം സ്ഥാപിക്കേണ്ടതിലേക്കു ഒരാൾ പേരറിയിക്കാതെ ൮൦൦ രൂപ അയച്ചുതന്നു പ്രോത്സാഹിപ്പിച്ചിരിക്കുന്നു. പ്രസ്തുതവർഷം അവസാനിപ്പിച്ചതു് അല്പം കടത്തിലാണെങ്കിലും അടുത്ത കൊല്ലത്തിൽ കൂടുതൽ സഹായധനങ്ങൾ ലഭിക്കുമെന്നു ആശിക്കുന്നു. മിഷ്യനറിമാർ താഴെ പറയുംപ്രകാരം എഴുതിയിരിക്കുന്നു.—'നമ്മുടെ വേലയെ ദൈവം സമൃദ്ധിയായി അനുഗ്രഹിച്ചിരിക്കുന്നു. അങ്ങനെ നമ്മുടെമേൽ വെക്കപ്പെട്ടിരിക്കുന്ന ചുമതലകളെപ്പററി നാം ഇപ്പോൾ ശരിയായി ചിന്തിക്കയും ഗ്രഹിക്കയും വേണ്ടതാകുന്നു. കൊച്ചിതിരുവിതാംകൂർമഹായിടവക കൈയേററിരിക്കുന്ന വേലയോടു അതു വിശ്വസ്തതയുള്ളതായിരിക്കുമെന്നു ഞങ്ങൾക്കു നിശ്ചയമുണ്ടു്.'

കഴിഞ്ഞകാലത്തു നല്കപ്പെട്ടിരിക്കുന്ന എല്ലാ മഹത്തായ അനുഗ്രഹങ്ങൾക്കായും വരുംകാലങ്ങളിൽ തന്റെ അതിസമൃദ്ധിയായ അനുഗ്രഹങ്ങളുടെ തെളിവായ ലക്ഷ്യങ്ങൾക്കുവേണ്ടിയും സകല പുകഴ്ചകളും സ്വർഗ്ഗസ്ഥനായ നമ്മുടെ പിതാവിന്നു അർപ്പിക്കപ്പെടട്ടെ.

## B. സ്വതന്ത്രപ്രയത്നങ്ങൾ

സെനാനാമിഷ്യന്റെ പ്രവൎത്തനങ്ങൾ ത്രിശ്ശൂർ, എറണാകുളം, ഒളശ, കോട്ടയം, തിരുവനന്തപുരം ഈ സ്ഥലങ്ങളിൽ നടന്നു. ൭ മദാമ്മമാരും ൱ ഇൻഡ്യൻപ്രവൎത്തകരും ഇതിൽ ഉൾപ്പെട്ടിരുന്നു. അനേകം സ്ത്രീകളും കുട്ടികളും സ്നാനപ്പെട്ടു എന്നും പലരും ഇനി ഒരുങ്ങിവരുന്നു എന്നും അനാഥമന്ദിരത്തിൽ പരിശീലനംകഴിഞ്ഞ ൫ പെൺകുട്ടികൾ ഉപദേശിനിമാരായി വേല ആരംഭിച്ചിരിക്കുന്നു എന്നും അവർ ക്രമമായി അഞ്ചുഗ്രാമങ്ങൾ സന്ദൎശിച്ചുവരുന്നു എന്നും പാവപ്പെട്ട വൎഗ്ഗക്കാരായ കുട്ടികൾക്കായി ഒരു സണ്ടേസ്ക്കൂൾ ആരംഭിച്ചിട്ടുണ്ടെന്നും അവിടെ ആ കുട്ടികളുടെ ആവശ്യമനുസരിച്ചുള്ള വൈദ്യസഹായംകൂടി ചെയ്തുപോരുന്നു എന്നും ത്രിശ്ശൂർനിന്നു കെണ്ടൽമദാമ്മ റിപ്പോൎട്ടു ചെയ്യുന്നു. എറണാകുളത്തുള്ള ഒരു തമിഴകാരി സ്ത്രീ ഒരു സത്യാന്വേഷകയായിത്തീൎന്നിട്ടുണ്ടു എന്നും അടുത്ത ഒരു ദ്വീപിലുള്ള ഒരു അരയകുടുംബം ക്രിസ്തുമാൎഗ്ഗത്തിൽ തെളിവായ ഉപദേശം ഗ്രഹിപ്പാൻ ആഗ്രഹിക്കുന്നു എന്നും മുളന്തുരുത്തിയിൽ ഒരു നായർസ്ത്രീ ക്രിസ്തുവിനെ അംഗീകരിച്ചിരിക്കുന്നു എന്നും മിസ്സ് റോബിൻസ് എഴുതുന്നു. ബ്രാഹ്മണവിധവകൾക്കായി മിസ്സ് ബോമൻറു ഒരു ക്ലാസ്സ് ആരംഭിച്ചിരിക്കുന്നതായും നാലുപേർ അതിൽ അഭ്യസിച്ചുവരുന്നതായും പൂൎവ്വവിദ്യാൎത്ഥികൾക്കായി ഫോൎട്ടുസ്ക്കൂളിൽ പ്രതിമാസം നടത്തിവരുന്ന യോഗങ്ങളിൽ ഹാജർ തൃപ്തികരമായിരിക്കുന്നു എന്നും പല ഹൈന്ദവബാലികമാർ ക്രമമായി വേദപുസ്തകം വായിക്കയും പഠിക്കയും ചെയ്തുവരുന്നതായും ടെയിലർമദാമ്മ എഴുതിയിരിക്കുന്നു.

വാരിക്കാട്ടും പരിസരങ്ങളിലും ചെയ്യപ്പെട്ട വേലയുടെ ഫലം കുറെയെല്ലാം കാണ്മാൻ സംഗതിവന്നതുമൂലം ബെതേൽആശ്രമപ്രവൎത്തകർ ഇക്കൊല്ലം ധൈൎയ്യം പ്രാപിക്കാനിടയായി. ഒരു ഈഴവബാലിക ക്രിസ്ത്യാനിയാകുന്നതിനു മനസ്സുവെച്ചു സ്നാനപ്പെടുകയും ഇപ്പോൾ ത്രിശ്ശൂർ സെനാനാമിഷ്യൻസ്ഥാപനത്തിൽ സന്തോഷത്തോടു താമസിക്കയുംചെയ്യുന്നു. ക്രിസ്തുവിനെപ്പററി പഠിക്കുന്നതിനു ആശ്രമത്തിൽ ചേൎന്ന വേറൊരു ഈഴവപെൺകുട്ടിയും വായനപഠിക്കുന്നതിനുള്ള ക്ലാസ്സിൽ സംബന്ധിച്ചിരുന്ന ഒരു ചേരമബാലികയും മാൎച്ച് മാസത്തിൽ ആശ്രമത്തിൽവെച്ചു സ്നാനമേററു. അയ്മനം, മുഹമ്മ, പുളുപ്പള്ളി, കളവങ്കോടു എന്നീ സ്ഥലങ്ങൾ സന്ദൎശിച്ചു ആശ്രമവാസികൾ വേലചെയ്തു. ആദ്യം പറഞ്ഞ രണ്ടു സ്ഥലങ്ങളിൽനിന്നും ക്രിസ്ത്യൻസ്ത്രീകൾ അവരെ ക്ഷണിക്കയും താമസത്തിനുംമററും വേണ്ട ചട്ടംകെട്ടുകളെല്ലാം ചെയ്തുകൊടുക്കയും ചെയ്തു.

ലോകംമുഴുവൻ വ്യാപിച്ചിട്ടുള്ള വ്യാപാരമാന്ദ്യംമൂലം ഈഴവൎക്കുവേണ്ടിയുള്ള കരപ്പുറംമിഷ്യനിലെ പ്രവൎത്തനം ഒരു വിഷമഘട്ടത്തിലൂടെ കടക്കുകയാണ് ചെയ്തതു. ൧൯൨൯-ൽ വളരെ ആദായകരമായിത്തോന്നിയ കയററുവ്യവസായം ചരക്കുകൾക്കു ആവശ്യക്കാർ ഇല്ലാതെവരികയാൽ തന്നാണ്ടിൽ അടച്ചുകളയേണ്ടിവന്നു. തൻമൂലം അവിടത്തെ നൂതനമതാനുസാരികളായ സഭാംഗങ്ങൾക്കു ജോലിയും ഉപജീവനമാൎഗ്ഗവും ഇല്ലാതെയായി ദാരിദ്ര്യവും രോഗവും അനുഭവപ്പെട്ടു. പ്രവൎത്തകരുടെ കുറവുമൂലം സുവിശേഷവേലയ്ക്കു ന്യൂനത ഭവിക്കയും സഭാനിൎമ്മാണം വിഷമമായിത്തീരുകയുംചെയ്തു. ഒരു ഉപദേശിനി തനിച്ചു വേലചെയ്യുക സാദ്ധ്യമല്ലാതെവരികയാൽ സ്ത്രീകളുടെ ഇടയിലെ പ്രവൎത്തനം ഉപേക്ഷിക്കേണ്ടിവന്നു. എങ്കിലും വിദ്യാഭ്യാസം സംബന്ധിച്ചുണ്ടായ അഭിവൃദ്ധി ധൈൎയ്യപ്രദമായിരുന്നു. മിസ്റ്റർ കെ. വി. മത്തായിയുടെ വേലമൂലം കളവങ്കോടു സ്ക്കൂൾവിദ്യാൎത്ഥികളുടെ സംഖ്യയിലും യോഗ്യതാംശങ്ങളിലും അഭിവൃദ്ധിയുണ്ടായി. ഇപ്പോൾ റജിസ്റ്ററിൽ

ഒരുനൂറോളം കുട്ടികളുണ്ട്. അധഃകൃതക്കുവേണ്ടിയുള്ള സ്ക്കൂളിലെ കുട്ടികളുടെ സംഖ്യയും മുപ്പതായി വർദ്ധിച്ചിരിക്കുന്നു.

തിരുവനന്തപുരത്തുള്ള സുവിശേഷാലയംമുഖാന്തരം മിസ്റ്റർ ജി. അലക്സാണ്ടരും സഹായികളുംകൂടി ധൈര്യപ്രദമായ വേല നടത്തിവരുന്നു. എല്ലാ ദിവസവും വൈകുന്നേരം ൬ മണി മുതൽ ൭ മണി വരെ സുവിശേഷാലയം ഹോളിൽ രാത്രി യോഗങ്ങളുണ്ട്. സൗജന്യമായി ഉപയോഗിക്കത്തക്ക ഒരു വായനശാലയും പുസ്തകസഞ്ചയവും ഉള്ളതു കൂടാതെ വേദപുസ്തകവും ലഘുലേഖകളും വില്ക്കുന്ന ഒരു പുസ്തകശാലയും നടത്തിവരുന്നു. ആളാംപ്രതിയുള്ള വേലയും ക്രമമായി വേദാദ്ധ്യയനം നടത്തുന്നതിനു ഒരു ക്ലാസ്സും യഥാകാലം നിർവ്വഹിച്ചുപോരുന്നു.

ഭവനങ്ങളും അന്വേഷിപ്പാൻ ആളുകളും ഇല്ലാത്തവരായി പട്ടണത്തിൽ അലഞ്ഞുതിരിയുന്ന യാചകന്മാരെ ഉദ്ദേശിച്ചു ഞായറാഴ്ചതോറും ഉച്ചകഴിഞ്ഞു ഒരു യോഗം നടത്തുന്നു. ശുചിത്വത്തെപ്പററി നിർബ്ബന്ധിക്കയും ആദ്ധ്യാത്മികവും സാന്മാർഗ്ഗികവുമായ അഭ്യസനം നല്കുകയും ചെയ്തുവരുന്നു. കീർത്തനങ്ങൾ പാടുന്നതിനും പ്രാർത്ഥിക്കുന്നതിനും അവരെ പഠിപ്പിക്കുന്നുണ്ട്. ഒരു ചുരുങ്ങിയ സുവിശേഷപ്രസംഗവും കഴിഞ്ഞു യോഗം അവസാനിപ്പിക്കയും അനന്തരം ഭക്ഷണം കൊടുക്കുകയും ചെയ്യുന്നു. ആണ്ടിലൊരിക്കൽ പുതിയ വസ്ത്രങ്ങളും ദാനം ചെയ്തുവരുന്നു.

പട്ടണത്തിനു തെക്കുഭാഗത്തുള്ള ഈഴവരുടെ ഇടയിൽ സുവിശേഷകൻ മുഴുവൻ സമയവും വേല ചെയ്തുവരുന്നു. വെളിമ്പ്രസംഗങ്ങളോടുകൂടിയ ഞായറാഴ്ച യോഗങ്ങൾ നടത്തുക, ഇടദിവസങ്ങളിൽ ആളുകളെ ഗൃഹങ്ങളിൽ ചെന്നു സന്ദർശിക്ക, വേദഭാഗങ്ങളും ലഘുലേഖകളും വില്ക്കുക മുതലായവയാണ് അവിടെ ചെയ്യുന്ന വേലയുടെ സ്വഭാവം. കിള്ളിയാററിനടുത്തു ചേരമരുടെ ഇടയിലും ധൈര്യപ്രദമായ വേല നടന്നുപോരുന്നു. ആളുകൾ വളരെ ഉത്സാഹമുള്ളവരായിരിക്കുന്നു. അവരുടെ കുട്ടികളെ എഴുതാനും വായിപ്പാനും കണക്കുകൂട്ടാനും പഠിപ്പിക്കുന്നു.

൧൯൨൯ മെയ് മാസം ൧-ാം തിയ്യതി ഉൽഘാടനം ചെയ്യപ്പെട്ട ബേത്ത്ലഹേം ആനന്ദമന്ദിരത്തിൽ ഇപ്പോൾ ൧൧ കുട്ടികളും പ്രായമുള്ള രണ്ടു പെൺകുട്ടികളും തങ്ങളുടെ ജീവിതവും സ്നേഹവും കർത്തൃസേവയ്ക്കായി അർപ്പിച്ചിട്ടുള്ള ഒരു 'മാതാവും' ഒരു 'സഹോദരി'യും ഉൾപ്പെടെ പ്രായംചെന്ന ൨ സ്ത്രീകളും ഉണ്ട്. കുട്ടികൾക്കു പ്രാഥമികവിദ്യാഭ്യാസം നല്കിവരുന്നു. പനയോലകൊണ്ടു പായ് നെയ്യുന്ന വ്യവസായത്തിൽ മന്ദിരവാസികളെല്ലാം പങ്കുകൊള്ളുന്നുണ്ട്. വസ്ത്രംനെയ്ത്തുകൂടി അഭ്യസിപ്പിക്കുന്നതിനു ചട്ടംകെട്ടുകൾ നടന്നുവരുന്നു. ൨൦൦൦ രൂപാ ചെലവുചെയ്തു പണികഴിപ്പിച്ചിട്ടുള്ള ഒരു സ്വന്തം കെട്ടിടത്തിലാണ് ഈ സ്ഥാപനം ഇപ്പോൾ നടന്നുവരുന്നതു്.

'സുവാർത്താദൂതൻ' എന്ന മാസികയും സുവിശേഷലഘുലേഖകളും അച്ചടിപ്പിച്ചു വിതരണം ചെയ്യുന്നു. പ്രസ്തുത വർഷത്തിൽ ൨ ലക്ഷം ഒററക്കടലാസ്സുകൾ അച്ചടിപ്പിച്ചിട്ടുണ്ട്.

തക്ക പ്രാസംഗികന്മാരെയും നായകന്മാരെയും ലഭിക്കാൻ സൌകര്യപ്പെടുമ്പോഴൊക്കെയും പത്തോ പതിന്നാലോ ദിവസത്തേക്കു തുടർച്ചയായി സുവിശേഷാലയ ഹോളിൽ ഉണർവ്വുപ്രസംഗങ്ങൾ നടത്താറുണ്ട്. കഴിഞ്ഞ യോഗത്തിൽ ശരാശരി ൪൦൦ ആളുകൾ സംബന്ധിച്ചിരുന്നു.

ഈ എല്ലാ പരിശ്രമങ്ങളും വർഗ്ഗവ്യത്യാസം കൂടാതെയുള്ള രീതിയിലും അപേക്ഷിക്കാതെതന്നെ സ്വമനസ്സാലെ നല്കപ്പെടുന്ന ഔദാര്യദാനങ്ങൾമൂലവുമാണ് നടത്തിപ്പോരുന്നതു്. ആനന്ദമന്ദിരത്തിന്റെവക്കുള്ള കെട്ടിടത്തിന്റെ പണി ഉൾപ്പെടെ ൧൯൨൮-ൽ ആകെച്ചെലവു ൬൨൨൨ രൂപായായിരുന്നു.

## വ്യവസായവും പരസ്പരസഹായവും സംബന്ധിച്ച വേല.

| | | കോട്ടയം ഇൻഡസ്ട്രിയൽസ്കൂൾ. | തിരുവല്ലാ നെയ്ത്തുസ്കൂൾ. |
|---|---|---|---|
| അദ്ധ്യാപകന്മാർ | | 3 | 1 |
| അദ്ധ്യേതാക്കൾ— | | | |
| കൊല്ലപ്പണി | | 3 | ... |
| ആശാരിപ്പണി | | 14 | ... |
| നെയ്ത്തു | | ... | 13 |
| ആകെ | | 17 | 13 |
| ഫീസു | രൂപാ | 11 | ... |
| സർക്കാർഗ്രാൻറു | ,, | 594 | 176 |
| ചരക്കു വിററു പിരിവു | ,, | 170 | ... |
| മൊത്തം ചെലവു | ,, | 1490 | 1483 |

പ്രസ്തുത വർഷത്തിൽ രണ്ടു ഇരുമ്പുപണിക്കാരും, ആറു മരപ്പണിക്കാരും, ആറു നെയ്ത്തുകാരും, അഭ്യസനം പൂർത്തിയാക്കിപ്പിരിഞ്ഞു. പണിയായുധങ്ങൾ വാങ്ങിക്കുന്നതിലേക്കു കൊടുക്കുക പതിവുള്ള ബോണസ്സും പററി അവർ തൊഴിൽ ആരംഭിച്ചിരിക്കുന്നു. ഒരാണ്ടത്തെ പഠിത്തം മാത്രം കഴിഞ്ഞു അഭ്യസനം പൂർത്തിയാക്കാൻ സമ്മതമില്ലാതെ മൂന്നു മരപ്പണിക്കാരും നാലു നെയ്ത്തുകാരും വിട്ടുപോയി. ഈ വർഷത്തിനപ്പുറംവരെ അദ്ധ്യേതാക്കൾക്കു സകലവും സൗജന്യമായി ലഭിച്ചുകൊണ്ടിരുന്നെങ്കിലും വെറും പാപ്പരെന്നുള്ള ഭാവം ഒഴിക്കാനും അഭ്യസനത്തെ കൂടുതൽ വിലമതിപ്പാനുമായി ഭക്ഷണച്ചെലവിലേക്കു ഫീസിൻെറ രൂപത്തിലൊ തങ്ങൾക്കു കിട്ടിവരുന്ന പ്രതിഫലത്തിൽനിന്നൊ എന്തെങ്കിലും കുട്ടികളെക്കൊണ്ടു കൊടുപ്പിക്കണമെന്നു നിശ്ചയിച്ചു. തന്നാണ്ടു ജൂൺമാസം മുതൽ ഇതു പ്രയോഗത്തിൽ വരുത്തി. കൊല്ലപ്പണി വളരെ ഉപയോഗമുള്ളതാണെങ്കിലും അഭ്യസിപ്പാൻ താല്പര്യമുള്ളവർ ചുരുക്കമത്രെ. ഈ ക്ലാസ്സിൽ കൂടുതൽ കുട്ടികളെ ചേർക്കാൻ ഒരു പ്രത്യേക പരിശ്രമം ചെയ്തിട്ടുപോലും മൂന്നിൽ കൂടുതൽ പേരെ ലഭിക്കാൻ സാധിച്ചില്ല. അതുകൊണ്ടു അടുത്ത ഭാവിയിൽ ആ ക്ലാസ്സ് നിർത്തൽചെയ്യേണ്ടിവരാം.

കോട്ടയം കൈത്തൊഴിൽശാല കാര്യക്ഷമമായി നടത്തിക്കൊണ്ടുപോകുന്നതിനുള്ള പ്രയാസംമൂലം അതു നിർത്തൽചെയ്തിട്ടു, തിരുനൽവേലിമഹായിടവകയിൽ നസറേത്തു എന്ന ദിക്കിൽ നടത്തിപ്പോരുന്ന വ്യവസായശാലയിൽ ഈ മഹായിടവകയിലെ കുട്ടികളെക്കൂടി പരിശീലനം കഴിപ്പിക്കുന്നതിനു അതിൻെറ മാനേജരുമായി ഏർപ്പാടു ചെയ്യാമൊ എന്നു നമ്മുടെ വ്യവസായബോർഡ് ചിന്തിച്ചുവരികയാണു. കോട്ടയത്തു ഇപ്പോൾ ചെലവായിക്കൊണ്ടിരിക്കുന്ന പണംകൊണ്ടു ആണ്ടിൽ നാലൊ അഞ്ചൊ കുട്ടികളെ വീതം നസറേത്തിൽ അഭ്യസനംകഴിപ്പിക്കാൻ കഴിയുമെന്നു തോന്നുന്നു. അങ്ങനെ ചെയ്യുന്നതിനാൽ കുട്ടികളുടെ സംഖ്യ ഇപ്പോഴത്തേതിൽ കുറയുമെന്നിരുന്നാലും അവർക്കു ലഭിക്കാവുന്ന പരിശീലനം കൂടുതൽ മെച്ചമായിരിക്കും.

സ്വദേശിപ്രസ്ഥാനംമൂലം ജൗളിച്ചരക്കുകളുടെ വില്പനയ്ക്കു അല്പം ആനുകൂല്യം ഉണ്ടായി എങ്കിലും പൊതുവെ സംഭവിച്ചിരിക്കുന്ന സാമ്പത്തികാധഃപതനം പ്രതികൂലമായ ഫലത്തെ ചെയ്യുന്നതായിരുന്നു.

## പരസ്പരസഹായം

സഹകരണപ്രസ്ഥാനം മഹായിടവകയിൽ വളർത്തിക്കൊണ്ടുപോകുന്നതും വ്യവസായബോർഡിന്റെ കൃത്യങ്ങളിൽ ഒരംശമാണെങ്കിലും ഇതുവരെയും ആവഴിക്കു അധികമൊന്നും ചെയ്വാൻ സാദ്ധ്യമായില്ല. മഹായിടവകയിൽ ഓരോ സഭകളോടു സംബന്ധപ്പെട്ടതായി ൧൨ സഹകരണസംഘങ്ങൾ പ്രവർത്തിച്ചുകൊണ്ടിരിക്കുന്നുണ്ടെന്നു അതുസംബന്ധിച്ചു ലഭിച്ച അപൂർണ്ണമായ കണക്കുകൾകൊണ്ടു കാണുന്നു. എല്ലാംതന്നെ പണം കടംവായ്പകൾ കൊടുക്കുന്നവയാണ്. എല്ലാററിലുംകൂടി ൧൨൦൦-ഓളം അംഗങ്ങളും ൧൩൦൦൦ രൂപാ മൂലധനവും ഉണ്ട്. ആ തുക മുഴവനും കുറെ കൂടുതലുംകൂടി വായ്പകളായി കൊടുത്തിരിക്കയാണ്. അംഗങ്ങളിൽ ഭൂരിപക്ഷവും ആംഗ്ലേയരും പാവപ്പെട്ട വർഗ്ഗങ്ങളിൽപെട്ടവരുമാകുന്നു. മേല്പറഞ്ഞ സ്ഥിതിവിവരക്കണക്കുകൊണ്ടു മനസ്സിലാക്കാവുന്നതു ഈ സംഘങ്ങളെല്ലാം ഇപ്പോഴും വളരെ ദുർബ്ബലമായ നിലയിലും ജനസമുദായത്തിന്റെ ഉന്നമനാർത്ഥമുള്ള വലുതായ പ്രയോജനങ്ങളെപ്പററി ശരിയായ ഗ്രാഹ്യമില്ലാത്ത സ്ഥാനത്തും മാത്രം സ്ഥിതിചെയ്യുന്നതേയുള്ളു എന്നത്രെ. ൧൯൩൦ ആരംഭത്തിൽ ഡോക്ടർ ബട്ടർഫീൽഡ് ഇൻഡ്യാ സന്ദർശിച്ചതും തിരുവിതാംകൂറിൽ മൂന്നു ദിവസം ചെലവഴിച്ചതും മഹായിടവകയിൽ ഗ്രാമീണോദ്ധാരണം എന്ന പ്രസ്ഥാനത്തിലേക്കു കൂടുതൽ ശ്രദ്ധപതിപ്പാൻ സംഗതിയാക്കുമെന്നു ആശിക്കപ്പെട്ടിരിക്കുന്നു. ഇൻഡ്യയുടെ ഇതരഭാഗങ്ങളിൽ ജനങ്ങൾ ഗ്രാമങ്ങളായി കുടിപാർക്കുന്ന രീതിയോടു ഒരനുയോജ്യമായി തിരുവിതാംകൂറിൽ യാതൊന്നും ഇല്ല. ജാതി, മതം, വർഗ്ഗം എന്നി വഴികളിലല്ലാതെയുള്ള ഒരു പൊതുബോധമോ സംഘചിന്തയോ ഇവിടെ കാണ്മാനില്ല. മററിടങ്ങളിൽ സമുദായം (കൊമ്മ്യൂണിററി) എന്നു വ്യവഹരിക്കപ്പെടുന്നതിന്റെ സ്ഥാനം വഹിപ്പാൻ മേല്പറഞ്ഞ ജാതി മുതലായതു പര്യാപ്തവുമല്ല. തിരുവിതാംകൂറിൽ പ്രതിവിധി കണ്ടുപിടിക്കപ്പെടേണ്ട ഒരു ന്യൂനതയായിട്ടാണ് ഇതിരിക്കുന്നതു്.

## ആതുരസംരക്ഷണം

തെന്നിന്ത്യയിലെ മിഷ്യൻവയലുകളിൽ വൈദ്യസംബന്ധമായ പ്രവർത്തനങ്ങളെ ചർച്ച്മിഷ്യൻസമൂഹത്തിന്റെ പൊതുനയം അനുവദിക്കാതിരുന്നിട്ടുള്ളതിനെപ്പററി വളരെ ഖേദിക്കേണ്ടിയിരിക്കുന്നു. അറിവില്ലായ്മയും അത്യന്ത ദാരിദ്ര്യവും ഇത്രയധികമായിട്ടുള്ള ഈ മഹായിടവകയിൽ ചികിത്സാസംബന്ധമായ വേലയുടെ വിലയും ആവശ്യവും എത്രതന്നെ വിവരിച്ചാലും കൂടിപ്പോയി എന്നു വരുന്നതല്ല. ദാരിദ്ര്യം അതികഠിനമായി ബാധിച്ചിട്ടുള്ളതും അംഗ്ലിയാസഭാപ്രവർത്തനം നടത്തിവരുന്നതുമായ പ്രദേശത്തുനിന്നു അനേകം ആതുരന്മാർ വലിയ ചെലവും കഷ്ടപ്പാടും സഹിച്ചു ദക്ഷിണതിരുവിതാംകൂറിൽ ലണ്ടൻമിഷ്യൻകാരും രക്ഷാസൈന്യക്കാരും നടത്തിപ്പോരുന്ന മനോഹരമായ ആശുപത്രികളെ അഭയംപ്രാപിച്ചുവരുന്നു. മദ്ധ്യതിരുവിതാംകൂറിൽ പ്രത്യേകിച്ചും അത്യധികം ആവശ്യമായ സ്ഥാനത്തിനടുത്തു ലണ്ടൻമിഷ്യൻകാരും, സി. എം. എസ്സുകാരും യോജിച്ചു ഒരു ആശുപത്രി സ്ഥാപിക്കുന്നതിനെപ്പററി പ്രസ്തുത വർഷത്തിൽ ലണ്ടൻമിഷ്യൻകാർ മഹായിടവകാധികാരികളോടും ചർച്ച്മിഷ്യൻസമൂഹത്തോടും അഭിപ്രായം ചോദിക്കയുണ്ടായി. തല്ക്കാല ബാദ്ധ്യതകൾക്കും പുറമേ ഇതിലേക്കു ആവശ്യപ്പെട്ട പണംകൂടി കൊടുപ്പാൻ സി. എം. എസ്സിനു കഴിവില്ലാതെവന്നതുകൊണ്ടു ആ ആലോചന നിരാകരിക്കപ്പെടേണ്ടിവന്നു. സർക്കാർ ചെയ്തുപോരുന്ന വൈദ്യസഹായം നല്ലതുതന്നെ. എങ്കിലും അവിടെനിന്നും ശരിയായ സഹായം ലഭിക്കാൻ സൗകര്യപ്പെടാത്ത ആവശ്യക്കാർ ഇനിയും നിരവധിയുണ്ട്. പാവപ്പെട്ട വർഗ്ഗങ്ങളിൽപെട്ട സ്ത്രീകളുടെയും കുഞ്ഞുങ്ങളുടെയും

സംഗതിയിലാണ് കൂടുതൽ അസൗകര്യങ്ങളുള്ളതു്. ഈ ആവശ്യത്തിലേക്കു ക്രിസ്തീയ വൈദ്യപ്രസ്ഥാനംമൂലമുള്ള ശുശ്രൂഷകൾ കാലവിളംബംകൂടാതെ ലഭിക്കേണ്ടിയിരിക്കുന്നു.

മഹായിടവക പ്രവർത്തനങ്ങളോടു സംബന്ധപ്പെട്ട ഈ തരത്തിൽ ഇപ്പോൾ നടന്നുവരുന്നതു ആലപ്പുഴെയുള്ള രണ്ടു കുഷ്ഠരോഗശാലകളും നൈററുമദാമ്മ നടത്തിക്കൊണ്ടിരിക്കുന്ന കരുണാലയം വൈദ്യശാലയും മാത്രമാണ്.

ആലപ്പുഴയിലെ കുഷ്ഠരോഗശാലകളെ സന്ധിച്ചുപോരുന്നതു കുഷ്ഠരോഗികൾക്കായുള്ള ഇൻഡ്യൻമിഷ്യനും, അവയുടെ മേൽനോട്ടം വഹിക്കുന്നതു ആലപ്പുഴെ ഇടവകപ്പട്ടക്കാരനും ആകുന്നു. ഏതാനും വർഷം മുമ്പു ഒരു ആംഗ്ലേയസ്ത്രീരത്നം തൻെറ മരണശാസനപ്രകാരം ൧൦൦൦ പവൻ ആലപ്പുഴെ സ്ത്രീകൾക്കായുള്ള കുഷ്ഠരോഗശാലയ്ക്കുവേണ്ടി ഒരു നിക്ഷേപമായി മഹായിടവകയുടെ ബിഷോപ്പുതിരുമനസ്സിലെ ഏല്പിക്കയുണ്ടായി. കഴിഞ്ഞ വർഷം ൨൩ പുരുഷന്മാരും ൧൮ സ്ത്രീകളും താമസക്കാരായി ഉണ്ടായിരുന്നു. ഒരു ഉപദേശി ദിവസംപ്രതി രോഗികളെ സന്ദർശിച്ചു ക്രിസ്തീയോപദേശം നല്കുന്നുണ്ടു്.

സ്ത്രീകൾക്കായുള്ള കരുണാലയം വൈദ്യശാല ഇംഗ്ലണ്ടിൽനിന്നുള്ള പ്രത്യേക സഹായങ്ങൾമൂലം, വിശിഷ്യ ലിവർപൂളിൽ വെസ്റ്റ്ഡർബിയിലെ സഭാംഗങ്ങളുടെ ഔദാര്യങ്ങളാൽ സന്ധിച്ചുവരുന്നു. ഇക്കൊല്ലം പ്രസ്തുത ശാല വാഴൂർനിന്നും വാരിക്കാട്ടേക്കു മാററി. അവിടെ ബഥേൽ ആശ്രമവുമായി അടുത്തു ഇടപെട്ടുകൊണ്ടിരിക്കുന്നു. പുതിയ കെട്ടിടങ്ങളുടെ ചെലവിലേക്കു ഒരു വില്പന നടത്തി ൩൦൦–ൽപരം രൂപാ ഇവിടെനിന്നും ശേഖരിച്ചു. മിസ്സ് നൈററും സഹായിനികളായ രണ്ടു പരിചാരികമാരുംകൂടെ പുറത്തുനിന്നു വന്നവരായി ൨൯൯ രോഗികളെയും അടുത്തു താമസക്കാരായി ൧൭ പേരെയും ൨൪ പെട്ടെന്നുള്ള അപകടങ്ങൾ പററിയവരെയും ൧൫ പ്രസവകേസ്സുകാരെയും പരിചരിച്ചു. പട്ടത്തിനു പഠിക്കുന്നവരുടെ ഭാര്യമാരുൾപ്പെടെ ആശ്രമവിദ്യാർത്ഥിനികൾക്കു ആരോഗ്യരക്ഷാക്ലാസ്സുകളും നടത്തി.

## പണംവക

൧൯൨൯–ലെ റിപ്പോർട്ടിൽ കൊടുത്തിരുന്ന മാതിരി സ്ഥലത്തുനിന്നുള്ള വരുമാനങ്ങളെ സംബന്ധിച്ചു ഒരു വിവരക്കണക്കു അടിയിൽ ചേർക്കുന്നു:—

| | | 1929. | 1930. |
|---|---|---|---|
| | | രൂപാ. | രൂപാ. |
| A. | മാസപ്പിരിവു | 11,354 | 11,327 |
| | ഞായറാഴ്ചപ്പിരിവു | 4992 | 4510 |
| | സത്യകർമ്മവഴിപാടു | 2487 | 2303 |
| | പിടിയരി, പിടിനെല്ലു ഇത്യാദി | 6136 | 5272 |
| | വിളവെടുപ്പു വഴിപാടുകൾ | 6110 | 5206 |
| | ദാനങ്ങൾ | 2287 | 2240 |
| | പിറന്നാൾസ്തോത്രവഴിപാടു | 1039 | 1058 |
| | മററു സ്തോത്രവഴിപാടു | 2628 | 2557 |
| | പാവപ്പെട്ടവർക്കായുള്ള മുതൽ | 168 | 128 |
| | മററിനങ്ങൾ | 652 | 545 |
| | ആകെ | 37,783 | 37,076 |

| | | 1929. | 1930. |
|---|---|---|---|
| | | രൂപാ. | രൂപാ. |
| B. | അട്ടൂർമിഷ്യൻ | 4640 | 2022 |
| | വിദേശമിഷ്യൻ | 2078 | 1838 |
| | വേദപുസ്തകസമൂഹം | 2326 | 2307 |
| | ബഥേൽ | 1229 | 1939 |
| | സ്ലീച്ചിലിസ്മാരകമുതൽ | 83 | 50 |
| | കുടുംബരക്ഷാമുതൽ | 68 | 51 |
| | യൂദമിഷ്യൻ | 519 | 507 |
| | വിദ്യാഭ്യാസമുതൽ | 92 | 52 |
| | എസ്സ്. പി. സി. കെ. | 129 | 122 |
| | എൻ. എം. എസ്സ്. | 73 | 101 |
| | ആർ. ററി. എസ്സ്. | 10 | 10 |
| | കരപ്പുറംമിഷ്യൻ | 2067 | 1634 |
| | ബൈബിൾ, ബുക്കഫണ്ട് | 158 | 63 |
| | മാതൃസംഘം | 164 | 127 |
| | സണ്ടേസ്ക്കൂൾ | 281 | 275 |
| | ആകെ | 13,947 | 11,098 |
| C. | കെട്ടിടങ്ങൾക്കായുള്ള പ്രത്യേക ശേഖരം | 6280 | 175 |
| D. | പലവക | 1920 | 2550 |
| E. | പള്ളിഫീസു | 14,048 | 10,991 |
| | A, B, C, D, E ആകെ | 73,978 | 61,890 |
| F. | ഇടവകകളുടെ മേൽനോട്ടത്തിലിരിക്കുന്ന വസ്തുക്കളിൽനിന്നുള്ള വരവു | 15,347 | 13,367 |
| | ഡിസ്ത്രിക്ട്കൌൺസിലുകളുടെ ഭരണത്തിലിരിക്കുന്ന വസ്തുക്കളിൽനിന്നുള്ള വരുമാനം | 750 | 750 |
| | A, B, C, D, E, F ആകെത്തുക | 90,075 | 76,007 |

മുന്നാണ്ടിനെ അപേക്ഷിച്ചു മിക്കവാറും എല്ലാ ഇനത്തിലും കുറവാണ് പ്രസ്തുതവൎഷം സംഭവിച്ചിരിക്കുന്നതെന്നു ഇതുകൊണ്ടു കാണാമല്ലോ. വസ്തുക്കളിൽനിന്നുള്ള വരവിൽ ൨൦൦൦-ത്തോളം രൂപാ കുറവു വന്നതു ഏററവും അധൈൎയ്യപ്രദമെന്നു മാത്രമല്ല പാട്ടക്കുടിശ്ശിഖ വൎദ്ധിക്കുന്നതിനു അനുവദിച്ചതായി കാണിക്കുന്നതുമാകുന്നു. പൊതുവെയുള്ള കുറവിനു മുഖ്യകാരണം ഇപ്പോഴത്തെ സാമ്പത്തികാധഃപതനം തന്നെ.

ഇടവകകളിൽനിന്നും നിത്യച്ചെലവിനു ഡിസ്ത്രിക്ട്കൌൺസിലുകളിൽ അടയ്ക്കുന്ന തുക ൧൱൨൱-ൽ ൩൨,൬൦൦ രൂപാ ആയിരുന്നതു പ്രസ്തുതവൎഷം ൩൫,൩൨൬ രൂപായായി വൎദ്ധിച്ചു. മഹാഇടവക പൊതുമുതലിൽനിന്നുള്ള ഗ്രാൻറു ൟ൬,൦൱൨

രൂപാ ഉണ്ടായിരുന്നു. എങ്കിലും കൌൺസിലുകളുടെ മുഴുവൻ ചെലവു നിർവ്വഹിക്കുന്നതിലേക്കു ൧൦,൫൦൦ രൂപാകൂടെ വേണ്ടിവന്നു. ആ തുക ഉണ്ടാക്കുന്നതിനുവേണ്ടി ഏതാനും വേലകൾ നിർത്തൽചെയ്യുന്നതിനും പ്രതിമാസം ൧൦ രൂപായിൽ കൂടുതൽ ശമ്പളമുള്ള പ്രവർത്തകരുടെ ശമ്പളത്തിൽ രൂപായിക്കു ൻ പൈ വീതം പിടിക്കുന്നതിനും പണവക ബോർഡു് തീർച്ചചെയ്തു. ഔദാര്യദാനങ്ങൾക്കായി ഒരു അപേക്ഷയും അയച്ചു. ഇങ്ങനെ എല്ലാംകൂടെ ൭,൯൨൬ രൂപാ ലഭിച്ചു. തന്നാണ്ടത്തെ ചെലവുകൾ വഹിച്ചിട്ടു ശിഷ്ടംവന്ന ൧൬൯൨ രൂപാ ൧൦൯൬–ൽ ഉണ്ടായേക്കാമെന്നു ശങ്കിക്കുന്ന കുറവിന്റെ പരിഹാരാർത്ഥം മാററിവെച്ചു.

ഒമ്പതു് കൌൺസിലുകൾക്കുള്ള മൊത്തം ചെലവു് ൧,൫൨,൯൯൫ രൂപായത്രെ. അതായതു ൧൦൯൫–ലേക്കാൾ ൨,൦൯൧ രൂപാ കുറവാകുന്നു. ഇടവകകളിൽനിന്നു ലഭിച്ച നിത്യച്ചെലവു തുക ൬൫,൬൨൬ രൂപാ. സർക്കാർഗ്രാൻറു് ലഭിച്ചതു ൬൨,൫൯൨ രൂപാ. വട്ടിക്കിട്ട മുതലുകളുടെ പലിശ, വസ്തുക്കളിൽനിന്നുള്ള വരുമാനം മുതലായ മററിനം വരവുകൾ ൪,൪൫൦ രൂപാ. ഇതു കഴിച്ചാൽ കൌൺസിലുകൾ സ്വയംഭരണനത്തിൽ എത്തുന്നതിനു ൫൦,൬൦൦ രൂപാകൂടെ ആണ്ടുതോറും ശേഖരിക്കേണ്ടതായിട്ടാണു് ഇരിക്കുന്നതു്.

പള്ളത്തെ ബുക്കാനാൻ പാഠശാല, മാവേലിക്കര ബി. എച്ചു്. ഹൈസ്കൂൾ, തൃശ്ശൂർ ഹൈസ്കൂൾ ഇവയൊഴിച്ചു് മറെറല്ലാ വിദ്യാഭ്യാസസ്ഥാപനങ്ങളും പൊതുമുതലിൽനിന്നുള്ള ഗ്രാൻറുകൊണ്ടു് വേല നിർവ്വഹിച്ചു മിച്ചത്തോടുകൂടെ ആണ്ടു അവസാനിപ്പിച്ചിരിക്കുന്നു.

പ്രസ്തുത വർഷം പൊതുമുതലിൽനിന്നുള്ള ആകെച്ചെലവു ൯൬,൫൬൪ രൂപായായിരുന്നു. അതിനെ താഴെ കാണുംവിധം വിഭജിക്കാം :—

| | | ക. | ണ. | പ. |
|---|---|---|---|---|
| A. | മിഷ്യനറിമാർ—പടി, ബംഗ്ലാവുകൾക്കു അററകുററം | 5908 | 0 | 0 |
| B. | ഇടവകവേല—മുഖ്യമായി കൌൺസിലുകൾക്കുള്ള ഗ്രാൻറു് | 49,493 | 0 | 0 |
| C. | സുവിശേഷവേല | 3850 | 0 | 0 |
| D. | വിദ്യാഭ്യാസം—മുഖ്യമായി പാഠശാലകൾക്കു ഗ്രാൻറു് | 29,731 | 0 | 0 |
| E. | സാമാന്യച്ചെലവുകൾ | 7582 | 0 | 0 |

ഇടവകവേലയ്ക്കുള്ള ചെലവു ൧൦൯൫–ലേക്കാൾ ൯൬൨൬ രൂപാ കുറവായിരുന്നു. വേല നിർത്തൽചെയ്തും, പ്രവർത്തകരുടെ ശമ്പളത്തിൽ പിടിച്ചും, ഔദാര്യദാനങ്ങളാലും ഈ സംഖ്യ ശരിപ്പെടുത്തി. വിദ്യാഭ്യാസപ്രവർത്തനങ്ങൾക്കുള്ള ചെലവു മുന്നാണ്ടത്തേക്കാൾ ൧൬൯൪ രൂപാ കുറവായിരുന്നു.

വർഷാവസാനത്തിൽ പൊതുമുതലിൽ മിച്ചംവന്ന ൧൫൨൬ രൂപായും ൧൦൯൬–ൽ ഉണ്ടായേക്കാമെന്നു ശങ്കിക്കുന്ന കുറവിന്റെ പരിഹാരത്തിനായി നീക്കിവെച്ചു.

ഇപ്പോഴത്തെ സാമ്പത്തികാധഃപതനവും തൽഫലമായി സാമാനങ്ങൾക്കുണ്ടായിട്ടുള്ള വിലക്കുറവുംമൂലം അടുത്ത ഭാവിയെപ്പററിയുള്ള പ്രതീക്ഷ ധൈര്യപ്രദമായിരിക്കുന്നില്ല. എല്ലാ ഇടവകകളിലും സ്വാർത്ഥപരിത്യാഗത്തോടും ശക്തിമത്തായും ഉള്ള പരിശ്രമങ്ങൾ ചെയ്യാത്തപക്ഷം വേല സംബന്ധിച്ചു വലുതായ കുറവുകൾ ഇനിയും ചെയ്യേണ്ടിവരാം.

## വസ്തുക്കൾ

| ഡിസ്ത്രിക്ട് | വിസ്തീർണ്ണം | | വരവ് |
|---|---|---|---|
| | ഏക്കർ | സെൻറ് | രൂപാ |
| എലന്തൂർ ഡിസ്ത്രിക്ട് | 374 | 43 | 644 |
| ഏററുമാനൂർ ,, | 308 | 99 | 559 |
| കോട്ടയം ,, | 537 | 54 | 2569 |
| മല്ലപ്പള്ളി ,, | 140 | 9 | 613 |
| മാവേലിക്കര ,, | 46 | 76 | 2082 |
| മേലുകാവു ,, | 730 | 62 | 3287 |
| പള്ളം ,, | 135 | 22 | 576 |
| തിരുവല്ലാ ,, | 399 | 97 | 1763 |
| തൃശ്ശൂർ ,, | 201 | 86 | 239 |
| അട്ടൂർ ,, | 25 | 47 | 14 |
| പീരുമേട് ,, | 17 | 27 | 18 |
| പ്രത്യേക വസ്തുക്കൾ— | | | |
| മേലുകാവു സംബന്ധിച്ച ചേരിക്കലുകൾ | 499 | 20 | ... |
| മഞ്ഞാടിക്കരി എസ്റ്റേററു് | 51 | 98 | 1353 |
| മിഷ്യൻബംഗ്ലാവുകളോടും പാഠശാലകളോടും സംബന്ധപ്പെട്ട വസ്തുക്കൾ | 226 | 2 | 1226 |
| ആകെ | 3695 | 42 | 15,943 |

പാഠശാലകളോടും മിഷ്യൻബംഗ്ലാവുകളോടും സംബന്ധപ്പെട്ടതായി മേൽ പട്ടികയിൽ കാണിച്ചിരിക്കുന്ന വരവുകൾ ചെലവുകഴിച്ചുള്ളതും ശേഷിച്ചതെല്ലാം ചെലവു കുറയ്ക്കാതെയുള്ളതും ആകുന്നു. മുന്നാണ്ടത്തെ കണക്കിൽ ഉൾപ്പെടുത്താതെയുള്ള പല ഇനങ്ങളും തന്നാണ്ടത്തേതിൽ ചേർത്തിട്ടുള്ളതുകൊണ്ട് രണ്ടും തമ്മിൽ താരതമ്യപ്പെടുത്തുക സാദ്ധ്യമല്ല.

സഭാവസ്തുക്കളെ സംബന്ധിച്ചു ഒരു റിക്കാർട്ടു ചമയ്ക്കുന്നതിലേക്കു മിസ്റ്റർ എം. ററി. തോമസ്, ബി. എ., എൻ. ററി.യെ പ്രസ്തുതവർഷം ഏൎപ്പെടുത്തി. പ്രമാണങ്ങൾ ശേഖരിച്ചു ഫയൽചെയ്യുന്നതിനും അറിയേണ്ടുംസംഗതികളെപ്പററി ഒരു പട്ടിക തയ്യാറാക്കുന്നതിനുമായി എട്ടൊൻപതുമാസം വേണ്ടിവന്നു. മഹായിടവകവസ്തുക്കളുടെ തല്ക്കാലസ്ഥിതിയിൽ കാണപ്പെടുന്ന ഒട്ടുവളരെ പിശകുകളും ക്രമക്കേടുകളും ഈ വേലമൂലം വെളിപ്പെടുകയുണ്ടായി. (൧) അനേകം പ്രമാണങ്ങൾ അടുത്തകാലത്തു രജിസ്റ്റർചെയ്യപ്പെട്ടവകൂടെയും കാണ്മാനില്ല. (൨) പ്രമാണം കിട്ടീട്ടുള്ള വസ്തു ഒന്ന്, കൈവശമിരിപ്പ വസ്തു മറെറാന്നു ഈതരത്തിൽ പലതു്. (൩) കൈവശമുണ്ടെങ്കിലും ഉപയോഗപ്പെടുത്താതെയും സമീപ വസ്തുഉടമസ്ഥന്മാരുടെ ആക്രമണങ്ങൾക്കു വിധേയമായ നിലയിൽ ഉപേക്ഷിക്കപ്പെട്ടിരുന്നവ. (൪) ആശാസ്യമല്ലാത്ത പാട്ടക്കാൎക്കു പാട്ടത്തിനു കൊടുത്തിട്ടു കുടിപാൎക്കുന്നതിനും ദേഹണ്ഡാവകാശങ്ങൾ ലഭിക്കുന്നതിനും ഇടയാക്കിട്ടുള്ളവ. (൫) പ്രമാണം ഇല്ലാതെ പാട്ടത്തിനു കൊടുത്തിട്ട് സഭയ്ക്കു അവയിന്മേലുള്ള ജന്മാവകാശത്തെപ്പററി ഇപ്പോൾ പാട്ടക്കാൎക്കു തൎക്കം പുറപ്പെടുവിക്കാൻ സംഗതിയാക്കിട്ടുള്ളവ. (൬) സഭവക വസ്തു

കൾ ഏററവും നിസ്സാരമായ തുകകൾക്കു പാട്ടം കൊടുക്കുകയും ആ തുകതന്നെയും കുടിശ്ശികയാക്കാൻ അനുവദിക്കയും ചെയ്യുന്നതിനുള്ള സാധാരണ മനഃസ്ഥിതി. (൭) കൈക്കാരന്മാരും മൂപ്പന്മാരുംതന്നെ പാട്ടക്കാരായും ഇരിക്കുന്ന സംഗതികളിൽ അവരിൽനിന്നുണ്ടാകുന്ന ദോഷകരമായ സ്വാധീനശക്തി എന്നിങ്ങനെ പലതിനെപ്പററിയും മിസ്റ്റർ തോമസിന്റെ ജനറൽറിപ്പോർട്ടിൽ പ്രസ്താവിച്ചിരിക്കുന്നു. ഈവക ക്രമക്കേടുകളെല്ലാം പരിഹരിക്കുന്നതിനു പണവക ബോർഡിന്റെ ശ്രദ്ധ മേലിൽ പതിയേണ്ടതായിട്ടാണിരിക്കുന്നതു്.

൧൮൨൧-ൽ അന്നു നാടുവാണിരുന്ന റാണിപാർവ്വതിഭായിതിരുമനസ്സുകൊണ്ടു സുറിയാനിക്രിസ്ത്യാനികളുടെ വിദ്യാഭ്യാസത്തിന്റെ ഉപയോഗത്തിലേക്കായി ഇവിടത്തെ ആദ്യമിഷ്യനറിമാരിൽ ഒരാളായ റവ. ജോസഫ് ഫെൻ അവർകൾക്കും അനുയായികൾക്കുമായി കൊടുത്തിരുന്ന കല്ലട മണ്ട്രോത്തുരുത്തിന്റെ കൈവശം ൧൮൩൫-ം ഏപ്രിൽ ൧-ാംതീയതി രജിസ്റ്റർചെയ്തു ഒരു പ്രമാണംമൂലം ഗവർമ്മെണ്ടു തിരികെ ഏറെറടുത്തു. കഴിഞ്ഞ അനേകവർഷങ്ങളായി ഈ വസ്തുക്കളിലെ ആദായം കോട്ടയം സി. എം. എസ്സ്. കോളജിൽ പഠിച്ചുകൊണ്ടിരിക്കുന്ന സിറിയൻക്രിസ്ത്യൻവിദ്യാർത്ഥികളുടെ പ്രയോജനത്തിന്നായി വിനിയോഗിച്ചുവരുന്നു. ഇപ്പോഴത്തെ പ്രമാണപ്രകാരം ആണ്ടുതോറും ൫൦൦ രൂപ ഗവർമ്മെണ്ട് ഇതേ ഉപയോഗത്തിലേക്കായി സി. എം. എസ്സിന്റെ പ്രതിനിധിക്കു കൊടുത്തുകൊണ്ടിരിക്കുന്നതാകുന്നു. വളരെ വിസ്തീർണ്ണമായിക്കിടക്കുന്ന ഈ വസ്തുക്കൾസംബന്ധിച്ചുള്ള ഉപദ്രവകരമായ പല ചുമതലകളിൽനിന്നും സി. എം. എസ്സിനെ വിടുത്തുന്നതിനു സമ്മതിച്ചതിലേക്കു ഇപ്പോഴത്തെ മഹാറാണിറിജൻറു് തിരുമനസ്സിലെ ഗവർമ്മെണ്ടിനോടും അവരുമായി ഇതുസംബന്ധിച്ച എല്ലാ ഇടപാടുകളും ചെയ്തു സാധിപ്പിക്കുന്നതിനു തന്റെ പ്രാപ്തിയും ശുഷ്കാന്തിയും വിനിയോഗിച്ച റിട്ടയാർഡ് ഹൈക്കോടതിജഡ്ജി പി. ചെറിയാൻഅവർകളോടും മഹായിടവക വളരെയധികം കൃതജ്ഞരായിരിക്കുന്നു.

---

## ക്രിസ്തീയസാഹിത്യം

എല്ലാ ക്രിസ്തീയവകുപ്പുകളെയും പ്രതിനിധീകരിക്കുന്ന മലയാളം ക്രിസ്തീയസാഹിത്യക്കമ്മട്ടി ധാരാളമായി പ്രവൃത്തികൾ നടത്തിവരുന്നതുകൊണ്ടു മഹായിടവക സാഹിത്യബോർഡ് ഈ വഴിക്കു പ്രായോഗികമായി യാതൊന്നും ചെയ്യേണ്ടതില്ലെന്നു കാണുന്നു. മലയാളക്രിസ്തീയസാഹിത്യക്കമ്മട്ടിയുടെ സംയോജകനായ റവ. എൽ. എ. ഡിക്സന്റെയും ഓണററിഡയറക്ടർ മിസ്റ്റർ ഡബ്ളിയു. മാത്യുവിന്റെയും ഊർജ്ജസ്വലമായ നായകത്വത്തിൽ അസാമാന്യ വിജയകരവും ഫലപ്രദവുമായ ഒരാണ്ടായിരുന്നു ഇതു്. നാഷ്യനൽക്രിസ്ത്യൻകൌൺസിലിന്റെ ഇണ്ട്യൻസാഹിത്യഫണ്ടിൽനിന്നും ൧൨൦൦ രൂപ സഹായികധനം ലഭിച്ചു. അതിൽ ൨൦൦ രൂപ ഡയറക്ടരുടെ സഹായിയുടെ ശമ്പളത്തിനും ൧൦൦൦ രൂപ പ്രസിദ്ധീകരണങ്ങൾക്കും വിനിയോഗിച്ചു. സാഹിത്യം വശമുള്ളയാളും നായർവർഗ്ഗത്തിൽനിന്നും ക്രിസ്തുമാർഗ്ഗം അംഗീകരിച്ചവനും പട്ടക്കാരനായി പ്രതിഷ്ഠിക്കപ്പെടാൻ പ്രതീക്ഷിച്ചിരിക്കുന്ന ദേഹവുമായ മിസ്റ്റർ എം. സത്യനാഥനെ ഒരു വർഷത്തേക്കു ഡയറക്ടരുടെ സഹായിയായി മഹായിടവക വിട്ടുകൊടുത്തു. രണ്ടു കോപ്പ്യോർട്ട്യരന്മാരായ സുവിശേഷകന്മാരെയും നിയമിച്ചു. അഞ്ചുവർഷംമുമ്പു ആദ്യമായി രൂപീകരിക്കപ്പെട്ട സമയം കമ്മട്ടി ചെയ്ത പ്രഥമപ്രവൃത്തികളിലൊന്ന് അത്യാവശ്യപ്പെട്ട പ്രസിദ്ധീകരണങ്ങളുടെ ഒരു പട്ടികയും ഓരോന്നും പ്രസിദ്ധംചെയ്യേണ്ട മുറയുംസംബന്ധിച്ച ഒരു കാര്യപരിപാടി തയ്യാറാക്കുകയായിരുന്നു. ഈ വർഷത്തിൽ ആയതു പുതുക്കി നാളതുവരെ ശരിപ്പെടുത്തുകയും അടുത്ത അഞ്ചുവർഷത്തേക്കു കമ്മട്ടിയുടെ പ്രവൃത്തികളെ വിശദീകരി

കയുംചെയ്തു. ക്രിസ്ത്യൻസ്ത്രീകൾക്കും കുട്ടികൾക്കും യോജിക്കുന്ന ഉത്തമമായ കഥകളുടെ അത്യാവശ്യം ലാക്കാക്കി പ്രസ്തുതവർഷം കമ്മട്ടി ഒരു കഥാരചനമത്സരപ്പരീക്ഷ ഏർപ്പെടുത്തുകയും ൫൦-ം ൨൦-ം രൂപായുടെ രണ്ടു സമ്മാനങ്ങൾ വാഗ്ദത്തംചെയ്യുകയും ചെയ്തു. ൩൫ പേർ ഇതിൽ പങ്കുകൊണ്ടു കഥകളെഴുതിയയച്ചു. ഫലം ഇനിയും പ്രസിദ്ധിപ്പെടുത്തിക്കഴിഞ്ഞില്ല. പുതിയ പ്രസിദ്ധീകരണങ്ങൾ റിപ്പോർട്ടുവർഷത്തിൽ സാധാരണയിൽ കൂടുതലുണ്ടായിരുന്നു. ഈ നല്ല വേലയ്ക്കായി തൻെറ പേനയെ വിശ്രമഹീനം പ്രചലിപ്പിച്ചുകൊണ്ടിരിക്കുന്ന ഓണററിഡയറക്ടരെക്കൂടാതെ ആംഗ്ലിക്കൻലേഖകരുടെ കൂട്ടത്തിൽ മിസ്സ് റിച്ചാർഡ്സ് (പാററഴ്സൻസ്മിത്തിൻെറ 'പ്രവാചകന്മാരും രാജാക്കന്മാരും' എന്ന കൃതിയുടെ ഭാഷാന്തരീകരണം), റവ. ററി. ഐ. എബ്രഹാം (മശാംശത്തെപ്പററിയുള്ള ലഘുലേഖ), റവ. ഡബ്ള്യൂ. ഒ. ഉമ്മൻ (ജെൽഡൻെറ നോവൽ 'റിച്ചാർഡ് ബ്രൂസ്' എന്ന കൃതിയുടെ പരിഭാഷ), റവ. ഇ. ജെ. ജോസപ്പ് (രണ്ടു സ്വതന്ത്രകൃതികൾ, 'യോനാചരിതം,' പദ്യം, 'ധർമ്മിഷ്ഠൻ,' ഒരു സന്മാർഗ്ഗകഥാഗദ്യം), റവ. എം. ജെ. കുര്യൻ ('മുടിയൻപുത്രൻ,' പദ്യം) മിസ്റ്റർ എം. സി. ചാണ്ടി (ബെസിൽ മാത്യുവിൻെറ 'ലിവിംഗ്സ്റ്റൻ' എന്ന പുസ്തകത്തിൻെറ തർജ്ജമ) എന്നിവരുടെ നാമങ്ങൾകൂടി പ്രത്യക്ഷപ്പെടുന്നതു് ചാരിതാർത്ഥ്യജനകംതന്നെ. തിരുവിതാംകൂർ കൊച്ചി ആംഗ്ലിക്കൻസഭയുടെ ഒരു ചരിത്രം ജൂബിലിസ്മാരകമായി മിസ്റ്റർ വി. ററി. ഡേവഡ് എഴുതി. ഈ കമ്മട്ടിമുഖാന്തരമല്ലാതെ സ്വതന്ത്രമായി പ്രസിദ്ധിപ്പെടുത്തിട്ടുള്ളതും ഒരു ആംഗ്ലേയപ്രസിദ്ധീകരണം തന്നെ.

ക്രിസ്തീയപ്രസിദ്ധീകരണങ്ങൾ അച്ചടിച്ചും പ്രസിദ്ധിപ്പെടുത്തിയും വിതരണം ചെയ്തുംപോരുന്ന വിലയേറിയ വേല ഇക്കൊല്ലത്തിലും കോട്ടയം സി. എം. എസ്സ്. പ്രസ്സും പുസ്തകശാലയും തുടർന്നുനടത്തി. പ്രസ്തുതവർഷം ൭൨൦൦ രൂപാ ലാഭമുണ്ടായിരുന്നതിൽ ൩൪൦൦ രൂപാ മഹായിടവകപൊതുമുതലിലേക്കു കൊടുത്തിട്ടു ശിഷ്ടമുള്ള ൩൮൦൦ രൂപാ മൂലധനത്തോടു ചേർത്തു.

## പര്യവസാനം

വിസ്തൃതമായ ഇൻഡ്യാസാമ്രാജ്യത്തിൽ നടന്നുകൊണ്ടിരിക്കുന്ന വലിയ രാഷ്ട്രീയസംഭവങ്ങളെപ്പററി യാതൊന്നും സൂചിപ്പിക്കാതെ ൧൯൩൦ പോലെയുള്ള ഒരു വർഷത്തെ സംബന്ധിച്ച വിവരണം അവസാനിപ്പിച്ചുകളയുന്നതു യോഗ്യമല്ല. തിരുവിതാംകൂറും കൊച്ചിയും സുഭിക്ഷതയും അലംഭാവവും ഉള്ളതും സ്വയം ഭരിക്കപ്പെടുന്നതുമായ രാജ്യങ്ങളാണെങ്കിലും രാഷ്ട്രീയസ്വാതന്ത്ര്യം ലഭിക്കുന്നതിനുവേണ്ടി ഇൻഡ്യയുടെ ഇതരഭാഗങ്ങളിൽ നടന്നുപോരുന്ന സംഭവങ്ങളിൽ നിസ്സംശയമായ അനുഭാവത്തോടുകൂടി, ആവക പ്രക്ഷോഭങ്ങൾക്കു അത്രമാത്രം വിധേയമാവാതെതന്നെ കഴിഞ്ഞുകൂടി. ഇവിടുത്തെ ആംഗ്ലേയസഭയിലെ ഭൂരിപക്ഷം അംഗങ്ങളും ഉൾപ്പെടുന്ന വർഗ്ഗങ്ങൾ തങ്ങളുടെ രാജ്യാതൃത്തിക്കു വെളിയിൽ നടക്കുന്ന രാഷ്ട്രീയപ്രസ്ഥാനങ്ങളിൽ ഉൽസുകരാകത്തക്ക ഒരു സ്ഥിതിയെ ഇനിയും പ്രാപിച്ചിട്ടില്ല. ഏതെങ്ങനെയായാലും രാഷ്ട്രം സംബന്ധിച്ച വലിയ മാററങ്ങൾ സംഭവിക്കുമ്പോൾ അവ ഈ രാജ്യങ്ങളുടെ ഭാവിയെയും കാര്യമായി ബാധിക്കാതിരിക്കയില്ല. ഇൻഡ്യയുടെ വലിയ സംയുക്തഭരണഘടനയിൽ ഈ രാജ്യങ്ങൾക്കുള്ള സ്ഥാനം അവയും സ്വീകരിക്കയും അങ്ങനെ പൂർവ്വകാലംമുതൽ ഒററതിരിഞ്ഞു നിന്നിരുന്ന രീതിയിൽനിന്ന് ഭേദം ഭവിച്ചിട്ട് ഇൻഡ്യയുടെ ഇതരഭാഗങ്ങളോടു പൂർവ്വാധികം സംബന്ധപ്പെട്ട ഒരു സ്ഥിതിയെ പ്രാപിക്കയും ചെയ്യുന്നതായിരിക്കും. പുതിയ ഭരണത്തിൽ ഇൻഡ്യൻസഭയുടെ ഭാവിയെ അല്പം ഭീതിയോടുകൂടി സംവീക്ഷിക്കുന്നവരുമുണ്ട്.

ഒരു ഹൈന്ദവഭരണത്തിൽ ന്യൂനപക്ഷക്കാരായ മുസ്ലീമങ്ങളും ക്രിസ്ത്യാനികളും അന്യരിൽനിന്നുള്ള എത്രയും ചുരുക്കമായ ഇടപാടുകളോടുകൂടി മാത്രം സമാധാനവും സുഭിക്ഷതയും അനുഭവിച്ചിട്ടുള്ള കഴിഞ്ഞ ശതവർഷത്തെ ചരിത്രം ഭാവിയെപ്പററി കൂടുതൽ ആശാജനകമായ ഒരു ഭാവത്തെയാണ് ദ്യോതിപ്പിക്കുന്നത്. എങ്കിലും അനിശ്ചിതമായ വല്ല ഉപദ്രവമോ ഏതെങ്കിലുംതരത്തിലുള്ള പീഡയോ ഉണ്ടായേക്കാമെന്നു നാം കരുതിക്കൊള്ളേണ്ടതാകുന്നു. ഏതായാലും വിദേശത്തുനിന്നുള്ള ദ്രവ്യസഹായത്തെ അത്യധികം ആശ്രയിച്ചിരിക്കുന്ന ഈ മഹായിടവകയെപ്പോലുള്ള മിഷ്യൻസഭകൾക്കു അടുത്ത ഭാവി വളരെ പ്രയാസമുള്ളതായിരിക്കുമെന്നു ലോകമൊട്ടുക്കുള്ള സാമ്പത്തികാധഃപതനം ലക്ഷ്യപ്പെടുത്തുന്നു. എങ്കിലും ദൈവം വാഴുന്നു. പ്രയാസത്തിൻെറയും കഷ്ടതയുടെയും വഴികൾ ദൈവികനടത്തിപ്പിൽ ഏററവും അത്യാവശ്യപ്പെട്ടിരിക്കുന്ന ഒരു പുതുക്കലിൻെറ മാർഗ്ഗങ്ങളായി പലപ്പോഴും തെളിഞ്ഞിട്ടുള്ളതിനെ അവധാനപൂർവ്വം ഗ്രഹിച്ചുംകൊണ്ടു് ഭാവിയെ ധൈര്യത്തോടുകൂടിത്തന്നെ നമുക്കു പ്രതീക്ഷിക്കാം.

## അനുബന്ധം I

### എലന്തൂർ ഡിസ്ട്രിക്ട് കൌൺസിലിന്റെ ൲൱൨൦-ലെ വരവുചെലവുകണക്ക്

| വരവു | അടങ്കൽ. ക. | സാക്ഷാൽ വരവു. ക. | ണ. | പ. |
|---|---|---|---|---|
| ...വകകളിൽനിന്നു നിത്യച്ചെലവു തുക | 2336 | 2339 | 14 | 4 |
| പള്ളിക്കൂടങ്ങൾക്കു സർക്കാർഗ്രാന്റു | 8255 | 6362 | 2 | 1 |
| ടി കുടിശിഖ | | 716 | 3 | 5 |
| സെൻട്രൽഫണ്ടു ഗ്രാന്റു | 5424 | 5424 | 0 | 0 |
| അട്ടർമിഷ്യൻ—ഏനാത്തിനു | 1400 | 1400 | 0 | 0 |
| കോന്നി തോട്ടം | 240 | 200 | 0 | 0 |
| അത്തിയായിക്കൽ ഏജണ്ടിന്റെ ശമ്പളംവക | ... | 60 | 0 | 0 |
| കടം | 1746 | ... | ... | ... |
| ൻ പൈ പിടുത്തം | ... | 1729 | 1 | 5 |
| ആകെ | | 18,231 | 5 | 3 |

| ചെലവു | അടങ്കൽ. ക. | സാക്ഷാൽ ചെലവു. ക. | ണ. | പ. |
|---|---|---|---|---|
| ശമ്പളം, പെൻഷ്യൻ :— | | | | |
| പട്ടക്കാർക്കു | 1840 | 1793 | 0 | 0 |
| ഉപദേശിമാർക്കു | 1095 | 878 | 0 | 0 |
| ആശാൻഉപദേശിമാർക്കു | 5760 | 5814 | 8 | 0 |
| അദ്ധ്യാപകന്മാർക്കു | 8825 | 7998 | 6 | 8 |
| ശമ്പളക്കൂടുതൽ | 200 | ... | ... | ... |
| പകരം ജോലി നോക്കിയവർക്കു | 150 | 213 | 2 | 4 |
| സ്ഥലംമാററം | 75 | 193 | 8 | 0 |
| പെൻഷ്യനും ദിനഅലവൻസും | 80 | ... | ... | ... |
| സഞ്ചാരപ്പടി | 325 | 288 | 0 | 0 |
| വീട്ടുകൂലി | 190 | 180 | 0 | 0 |
| സ്ഥലംവാങ്ങിക്ക, കെട്ടിടംപണിക, കേടുപോക്കു മുതലായവ | 420 | 420 | 0 | 0 |
| ഗ്രാന്റു:—സുവിശേഷകഫണ്ടു | 200 | 200 | 0 | 0 |
| ആപ്പീസുചെലവുകൾ | 120 | 120 | 0 | 0 |
| ടി സഞ്ചാരം | 20 | ... | ... | ... |
| അച്ചടിച്ചെലവുകൾ | 40 | 39 | 12 | 0 |
| കൌൺസിൽ ഭക്ഷണച്ചെലവു | 50 | 44 | 0 | 3 |
| പ്രവർത്തകന്മാരുടെ പരിക്ഷച്ചെലവു | 5 | 4 | 0 | 0 |
| പലവക | 35 | 45 | 0 | 0 |
| ആകെ | | 18,231 | 5 | 3 |

